നവതി വിശേഷാൽ പതിപ്പ്

# ഭദ്രാസനദീപം

2020 ജൂൺ 27 നിരണം – മാരാമൺ ഭദ്രാസന പ്രസിദ്ധീകരണം




നവതിയിലേക്ക് പ്രവേശിക്കുന്ന
മലങ്കര മാർത്തോമ്മാ സുറിയാനി
സഭയുടെ പരമാദ്ധ്യക്ഷൻ

**അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ
മെത്രാപ്പോലീത്തയ്ക്ക്**

നിരണം – മാരാമൺ ഭദ്രാസനത്തിന്റെ
പ്രാർത്ഥനാശംസകൾ....

## EDITORIAL BOARD




Niranam - Maramon Diocese
T.M.A.M. Memeorial Block
SCS Campus, Thiruvalla - 1
Ph: 0469 2603047
E-mail:nmdiocese@marthoma.in






നവതിവിശേഷാൽ പതിപ്പ്

# ഭദ്രാസനദീപം

നിരണം – മാരാമൺ ഭദ്രാസന പ്രസിദ്ധീകരണം






# EDITORIAL

മലങ്കര മാർത്തോമ്മാ സുറിയാനി സഭയുടെ പരമാധ്യക്ഷനും നിരണം മാരാമൺ ഭദ്രാസന അധ്യക്ഷനുമായ അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി ജൂൺ 27-ാം തിയതി നവതിയിലേക്ക് പ്രവേശിക്കുന്നതുമായി ബന്ധപ്പെട്ട് ഭദ്രാസന ദീപത്തിന്റെ ഒരു പ്രത്യേക പതിപ്പ് പ്രസിദ്ധീകരിക്കുവാൻ ഇടയായതിൽ ദൈവത്തിനു നന്ദി കരേറ്റുന്നു ഈ പ്രത്യേക പതിപ്പിനായി ആർട്ടിക്കിളുകൾ തന്നവരോടും ഇതിനായി സഹായം ചെയ്ത ഭദ്രാസന ചുമതലക്കാർ ഭദ്രാസന ഓഫീസ് ഭദ്രാസന കൗൺസിൽ അംഗങ്ങൾ ഏവരോടുള്ള നന്ദിയും സ്നേഹവും അറിയിക്കുന്നു.

മാർത്തോമ്മാ യുവജന സഖ്യത്തിന്റെ പ്രവർത്തനങ്ങളിൽ പങ്കാളിയായപ്പോഴും വിവിധ സ്ഥാനങ്ങളിൽ പ്രവർത്തിച്ചപ്പോഴും അഭിവന്ദ്യ ജോസഫ് മാർ ഐറേനിയോസ് തിരുമേനിയെ അകലെനിന്ന് കാണുകയും കേൾക്കുകയും ചെയ്ത വ്യക്തിയാണ് ഞാൻ. യുവജനസഖ്യം നിരണം മാരാമൺ ഭദ്രാസന കമ്മിറ്റിയിൽ ആയിരുന്നപ്പോഴാണ് അഭിവന്ദ്യ തിരുമേനി സഭയുടെ മെത്രാപ്പോലീത്തയായി ഉയർത്തപ്പെട്ടത്. ആ നാളുകളിൽ സഖ്യം ഭദ്രാസന കമ്മിറ്റിയിൽ ഒരുവർഷവും തുടർന്നുള്ള 2 വർഷം യുവജന സഖ്യത്തിന്റെ ഭദ്രാസന സെക്രട്ടറിയായും തിരുമേനിയോടാപ്പം പ്രവർത്തിപ്പാനും എനിക്ക് സാധിച്ചപ്പോഴാണ് അഭിവന്ദ്യ തിരുമേനിയെ കൂടുതൽ മനസിലാക്കാൻ സാധിച്ചത് അകലെ നിന്ന് വീക്ഷിക്കുന്നതു പോലെയല്ല തിരുമേനിയോടൊപ്പം പ്രവർത്തിയ്ക്കാൻ മനസ്സിലാക്കാൻ സാധിച്ചത്. ഏതു പ്രതിസന്ധിഘട്ടങ്ങളിലും മുന്നോട്ടു നീങ്ങാനുള്ള ആ ഉറച്ച വിശ്വാസവും തീരുമാനവും ഏറ്റവും മാതൃകാപരമാണ്.

യുവജനങ്ങളോടുള്ള തിരുമേനിയുടെ കരുതൽ എടുത്തുപറയത്തക്കതാണ്. യുവജനങ്ങൾ സഭയുടെയും സമൂഹത്തിന്റെയും മുൻനിരയിലേക്ക് കടന്നുവരണമെന്ന് തിരുമേനി ആഗ്രഹിക്കുന്നതും അത് പലപ്പോഴും യുവജനസഖ്യം വേദികളിൽ തിരുമേനി തുറന്നു പറയുന്നതും സഭയിൽ നിന്ന് എക്യുമെനിക്കൽ വേദികളിൽ യുവജനങ്ങളെ കൂടുതലായി അയക്കുന്നതും ഇക്കഴിഞ്ഞ കേരള കൗൺസിൽ ഓഫ് ചർച്ചസ് സമ്മേളനത്തിൽ പ്രതിനിധികളിൽ 15 പേരിൽ 8 പേരോളം യുവജനങ്ങളെ തന്നെ അയച്ചതും അതിൽ ഒരു ഉദാഹരണം മാത്രമാണ്. അഭിവന്ദ്യ തിരുമേനിക്ക് സഭയോടുള്ള അമിതമായ സ്നേഹം വളരെ പ്രകടമാണ്. സഭയുടെ ഏതു കാര്യങ്ങളിലും ഇറങ്ങിച്ചെന്ന് കാര്യങ്ങൾ മനസ്സിലാക്കി ഉചിതമായ തീരുമാനങ്ങൾ എടുക്കുന്നു എന്നുള്ളത് തിരുമേനിയുടെ സവിശേഷതയാണ്. അതു

പോലെ തന്നെ നമ്മുടെ സഭയ്ക്ക് ഏറ്റവും അഭിമാനകരമായ മാരാമൺ കൺവെൻഷന്റെ ഒരാഴ്ചക്കാലം മാത്രമല്ല, കൺവെൻഷൻ ആലോചിക്കുമ്പോൾ തുടങ്ങി പിന്നീടുള്ള ഓരോ ഘട്ടങ്ങളിലും പാലത്തിന്റെ നിർമ്മാണം, പന്തൽ നിർമ്മാണം, കൺവൻഷൻ നഗർ ക്രമീകരണം, ഓലമേച്ചിൽ തുടങ്ങിയ ഓരോ കാര്യങ്ങളും തിരുമേനി സൂക്ഷ്മമായി പരിശോധിച്ച് അവിടെ വന്നു നിന്ന് രാത്രിയെന്നോ പകലെന്നോ ഇല്ലാതെ നൽകുന്ന നേതൃത്വം, വിലപ്പെട്ട നിർദ്ദേശങ്ങൾ, അഭിപ്രായങ്ങൾ അത് വളരെയധികം കൺവൻഷന്റെ പ്രവർത്തനങ്ങൾക്ക് സഹായകരമാണ്.

എക്യുമെനിക്കൽ രംഗത്ത് അഭിവന്ദ്യ തിരുമേനിയുടെ പ്രവർത്തനം നേതൃത്വം വളരെയധികം ശ്രദ്ധേയമാണ് എക്യുമെനിക്കൽ പ്രസ്ഥാനങ്ങളിൽ എല്ലാം സഭകളും അഭിവന്ദ്യ തിരുമേനിക്ക് നൽകുന്ന ആദരവ് പല സന്ദർഭങ്ങളിലും നേരിട്ട് മനസ്സിലാക്കാൻ സാധിച്ച ഒരു വ്യക്തിയാണ് ഞാൻ. കേരള കൗൺസിൽ ഓഫ് ചർച്ചസ് കമ്മറ്റിയിൽ പ്രവർത്തിക്കുമ്പോൾ അവിടുത്തെ നിർണായകമായ ഓരോ തീരുമാനം എടുക്കുമ്പോഴും അഭിവന്ദ്യ ജോസഫ് മാർത്തോമ്മ മെത്രാപ്പോലീത്ത തിരുമേനിയുടെ അഭിപ്രായവും ഉപദേശവും തേടിയാണ് അവർ അന്തിമ തീരുമാനത്തിലെത്തുന്നത്. അതുപോലെ നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇന്ത്യയുടെ ഒരു ത്രൈവാർഷിക അസംബ്ലിയിൽ പങ്കെടുക്കുമ്പോൾ അനേകം ബിഷപ്പുമാർക്കും പട്ടക്കാർക്കും ഒപ്പം ഒരു പ്രതിനിധിയായി പങ്കെടുക്കാൻ എനിക്ക് സാധിച്ചിട്ടുണ്ട് മീറ്റിംഗ് മദ്ധ്യേ അവിടെ ഒരു സന്ദർശകൻ ആയി വന്ന അഭിവന്ദ്യ തിരുമേനിയെ നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് നേതാക്കന്മാർ ഉൾപ്പെടെ എല്ലാവരും എഴുന്നേറ്റ് നിന്നതും മറ്റാർക്കും ഇരിപ്പിടം കൊടുക്കാത്ത വേദിയിൽ തിരുമേനിക്ക് ഇരിപ്പിടം കൊടുത്ത് ആദരിച്ചതും എക്യൂമെനിക്കൽ പ്രസ്ഥാനങ്ങളിൽ തിരുമേനി എത്രത്തോളം വിലപ്പെട്ടതാണ് എന്നതിന്റെ ഒരു ഉദാഹരണം മാത്രമാണെന്ന് എനിക്ക് മനസ്സിലാക്കാൻ സാധിച്ച ഒരു കാര്യമാണ്. അഭിവന്ദ്യ തിരുമേനി എൺപതാം ജന്മദിനത്തിൽ പ്രവേശിച്ചപ്പോൾ അതുമായി ബന്ധപ്പെട്ട് സഖ്യത്തിന്റെ വിവിധ പ്രോജക്ടുകൾ നടപ്പിലാക്കുവാനും വളരെ വിപുലമായ രീതിയിൽ ജന്മദിന പരിപാടികൾ സംഘടിപ്പിക്കുവാൻ ഇടയായപ്പോൾ അന്ന് ഭദ്രാസന സെക്രട്ടറി ആയിരിക്കാൻ ഇടയായതും ഇന്ന് തൊണ്ണൂറാം ജന്മദിനത്തിലേക്ക് പ്രവേശിക്കുമ്പോൾ നിരണം-മാരാമൺ ഭദ്രാസന കൗൺസിലിൽ തിരുമേനിയോടൊപ്പം ആയിരിപ്പാൻ ഇടയായതും ഭദ്രാസന ദീപത്തിന്റെ ജന്മദിന പ്രത്യേക പതിപ്പിന്റെ ചുമതല വഹിക്കാനും ഇടയായത് ഒരു ദൈവനിയോഗം ആയി ഞാൻ കരുതുന്നു.

അഭിവന്ദ്യ തിരുമേനിക്ക് ആയുരാരോഗ്യങ്ങൾ നേർന്നുകൊണ്ട് പ്രാർത്ഥനയോടെ ജന്മദിന ആശംസകൾ നേർന്നു കൊള്ളുന്നു...

> **“ ഏതു പ്രതിസന്ധിഘട്ടങ്ങളിലും മുന്നോട്ടു നീങ്ങാനുള്ള തിരുമേനിയുടെ ഉറച്ച തീരുമാനവും വിശ്വാസവും മാതൃകാപരമാണ്.**



**അനീഷ് കുന്നപ്പുഴ**
കൺവീനർ & ചീഫ് എഡിറ്റർ ഭദ്രാസന ദീപം

## ഭദ്രാസന സെക്രട്ടറിയിൽ നിന്നും...



**റവ. ജോജൻ മാത്യൂസ് ജോൺ**
ഭദ്രാസന സെക്രട്ടറി



മാറ്റങ്ങളുടെ വർഷമായിരുന്നു പിന്നിട്ടത്. ബട്രാൻഡ് റസ്സൽ പറഞ്ഞതുപോലെ കഴിഞ്ഞ ഒരു നൂറ്റാണ്ടിലെ മാറ്റങ്ങൾ, മുമ്പ് രണ്ടായിരം വർഷം കൊണ്ടുണ്ടായവയെക്കാൾ വമ്പിച്ചതാണ്. അത്ര വലിയ മാറ്റങ്ങളുടെ ചരിത്രമാണ് കഴിഞ്ഞ ഒരു നൂറ്റാണ്ടിലെ കേരളത്തിനുള്ളത്. സാമൂഹിക-സാമ്പത്തിക-വിശ്വാസപരമായ മണ്ഡലങ്ങളിൽ കനത്ത കുതിച്ചുചാട്ടമാണ് ഈ നൂറ്റാണ്ടിലെ കേരളത്തിൽ ഉണ്ടായത്.

മലങ്കരയിലെ ക്രൈസ്തവ വിശ്വാസങ്ങൾ തന്നെ ശുദ്ധീകരിക്കപ്പെടേണ്ട തരത്തിൽ ജീർണ്ണിച്ചു ദ്രവിച്ചതായിരുന്നു. ആചാരങ്ങളും, ആനുഷ്ഠാനുങ്ങളുമായി ക്രൈസ്തവ വിശ്വാസങ്ങൾ ചുരുങ്ങിപ്പോകുന്നു. മലങ്കര നസ്രാണികളിൽ ഒരു വലിയ പങ്കിന്, ക്രൈസ്തവ വിശ്വാസത്തിന്റെ ആദിമശുദ്ധി തേടി ഇന്ന് പുറപ്പെടേണ്ടി വരുന്നു. വേദപുസ്തകത്തിലും അതിന്റെസത്തയിലും കടുകുമണിപോലുറച്ച വിശ്വാസം അർപ്പിച്ചുകൊണ്ടു ചാടിയിറങ്ങേണ്ടി വന്നു.

സമൂഹത്തിലെ വികാലാചാരങ്ങൾക്കും തുരുമ്പുപിടിച്ച ധാരണങ്ങൾക്കുമെതിരെ അവർ പൊരിഞ്ഞ പോരാട്ടം നടത്താൻ തന്നെ മുന്നിട്ടിറങ്ങുന്നു. സമൂഹത്തിലെ തിരുത്തൽ ശക്തിയായി അവർ മാറുന്നു. തെറ്റുകൾക്കെതിരെ വിരൽചൂണ്ടാനും വഴിമുട്ടിനിൽക്കുന്ന ക്രൈസ്തവ ജനപദത്തിന് നല്ലതു ചൊല്ലിക്കൊടുക്കാനും വേണ്ടി അവർ ഉണരുന്നു. ഈ ഉല്പതിഷ്ണുക്കളുടെ പിൻമുറക്കാർ നവീകരണത്തിന്റെ നാവും നാമുവുമായി മാറി. അവർകാട്ടിക്കൊടുത്ത വഴികളിലൂടെ മുന്നോട്ടു നീങ്ങാനുള്ള ചരിത്രപരമായ ബാദ്ധ്യത നവീകരണത്തിന്റെ തുടക്കം കുറിച്ച ഏബ്രഹാം മൽപാനച്ചൻ മുതലിങ്ങോട്ടുള്ള സഭാ നേതാക്കളും ഏറ്റെടുത്തു നടത്തുന്നു.

അതാണ് പ്രതിസന്ധികളുടെ നടുവിൽ പെടുമ്പോഴൊക്കെ സഭ പാടും പരുക്കും കൂടാതെ സ്വർണ്ണച്ചിറകുകളുള്ള ഫീനിക്സ് പക്ഷികളെപ്പോലെ അഗ്നിശുദ്ധിതേടി പുറത്തുവരുന്നത്. കാറും കോളും പെയ്തൊഴിഞ്ഞു തെളിയുന്ന നിരഭ്രശുദ്ധമായ ആകാശം പോലെ നിൽക്കുന്നത്. കടുത്ത കോടക്കാറ്റിലും കടപുഴകാതിരിക്കുന്നത്. ശുദ്ധവും ശക്തവുമായ വിശ്വാസപ്രമാണങ്ങളെ തെരഞ്ഞുപിടിച്ച് കാലിക പ്രസക്തിയുടെ രാസപരിശോധനയ്ക്കു ശേഷം പൂർവ്വാധികം ബലവത്തായി ഉറപ്പിക്കാനുള്ള തുറന്ന മനസ്സും കനത്ത വിശ്വാസവും സഭാ പിതക്കന്മാർ കാലാകാലങ്ങളിൽ കാണിച്ചതും അതാണ്. അതിന്റെ ഏറ്റവും വലിയ തെളിവാണ് അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ. നവതി വർഷത്തിലേക്ക് 2020 ജൂൺ മാസം 27-ാം തീയതി പ്രവേശിക്കുന്ന അഭിവന്ദ്യ തിരുമേനി പൂർവ്വപിതാക്കന്മാർ കാട്ടിത്തന്ന വഴിത്താരയിലൂടെ, ആ വഴിത്താരകളെ രാജപാതകളാക്കി, സഭാ ജനങ്ങളെ ഇനിയുമിനിയും വെളിച്ചത്തിന്റെ പുതിയ ചക്രവാളങ്ങളിലേക്ക് നയിക്കട്ടെ. അതിനുള്ള കരുത്തും ശക്തിയും ദൈവം തിരുമേനിയ്ക്ക് കനിഞ്ഞു നൽകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

നവതി ആഘോഷിക്കുന്ന അഭിവന്ദ്യ ഡോ.ജോസഫ് മാർത്തോമ്മാ മെത്രാപ്പോ ലീത്താ തിരുമേനിയ്ക്ക്, തിരുമേനി അദ്ധ്യക്ഷനായിരിക്കുന്ന നിരണം-മാരാമൺ ഭദ്രാസനത്തിന്റെ സ്നേഹോഷ്മളമായ ആശംസകൾ ഭദ്രാസനദീപത്തിന്റെ നവതി വിശേഷാൽ പതിപ്പിലൂടെ അറിയിക്കുന്നു.

മലങ്കരയുടെ ശ്ലൈഹീക സിംഹാസനത്തിലെ ഇരുപത്തിയൊന്നാം മെത്രാപ്പോലീത്താ അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ നവതിയുടെ നിറവിലേക്ക് പ്രവേശിക്കുന്നു എന്നറിയുന്നതിൽ അതിയായ സന്തോഷമുണ്ട്. തിരുമേനി മാർത്തോമ്മാ സുറിയാനി സഭയുടെ മാത്രമല്ല സുറിയാനി പാരമ്പര്യം മുറുകെ പിടിക്കുന്ന കേരളത്തിലെ ക്രിസ്ത്യാനികളുടെ ആകെ ആത്മീയാചാര്യൻ ആണ്. സുറിയാനി പാരമ്പര്യം പിന്തുടരുമ്പോൾ തന്നെ കേരളത്തിലെ ക്രൈസ്തവ സഭയിൽ നവീകരണത്തിന് ചുക്കാൻ പിടിക്കുകയും അങ്ങനെ ആരാധനാക്രമങ്ങൾ സാധാരണ വിശ്വാസികൾക്ക് മനസ്സിലാക്കാൻ കഴിയും വിധം മലയാളത്തിൽ ചിട്ടപ്പെടുത്തുകയും ചെയ്ത പാലക്കുന്നത്ത് അബ്രഹാം മൽപ്പാന്റെ പിന്മുറക്കാരൻ ആണ് ഡോ. ജോസഫ് മാർത്തോമ്മാ. നവീകരണ പ്രക്രിയയുടെ തുടർച്ച ഉറപ്പുവരുത്താൻ തിരുമേനി പ്രത്യേക ശ്രദ്ധ പുലർത്തിയിട്ടുണ്ട്. ഇന്ത്യയിലെയും ഏഷ്യയിലെയും സഭൈക്യ പ്രസ്ഥാനങ്ങളുടെ നേതൃത്വം വഹിച്ചിരുന്ന ഘട്ടങ്ങളിലൊക്കെ ഇത് വ്യക്തമായിട്ടുണ്ട്. മാർത്തോമ്മാ സഭയെ സംബന്ധിച്ചിടത്തോളം അതിന്റെ സ്കൂളുകളുടെയും കോളജുകളുടെയും ആശുപത്രികളുടെയും ആസ്ഥാന കേന്ദ്രങ്ങളുടെയും മറ്റും ചുമതല വഹിച്ചുകൊണ്ട് സഭയുടെ ഭൗതിക വളർച്ചയിൽ വലിയ പങ്കാണ് തിരുമേനി വഹിച്ചിട്ടുള്ളത്. ഭൗതിക കാര്യങ്ങളെക്കുറിച്ചുള്ള പ്രത്യേക താൽപര്യം സമൂഹത്തിനാകെ ഗുണപരമായിട്ടുണ്ട് എന്നതാണ് വസ്തുത. ആ കരുതൽ സ്പർശം സ്നേഹകരം പദ്ധതിയിലൂടെ നിരവധി കാൻസർ, കിഡ്നി, ഹൃദയ രോഗികൾ അനുഭവിച്ചിട്ടുണ്ട്. കഴിഞ്ഞ വർഷങ്ങളിൽ ഉണ്ടായ പ്രളയങ്ങളുടെ ഘട്ടത്തിലും ഇപ്പോൾ നാം അകപ്പെട്ടിരിക്കുന്ന കോവിഡ് 19 എന്ന മഹാമാരിയുടെ പശ്ചാത്തലത്തിലും തിരുമേനിയുടെ പരിചരണം കേരള സമൂഹം അനുഭവിച്ചിട്ടുണ്ട്. മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധി ഉൾപ്പെടെ ആ സ്നേഹത്തിന്റെ നന്മ ലഭിച്ചിട്ടുണ്ട് ഈ പ്രത്യേക ഘട്ടത്തിൽ ജനങ്ങളുടെ ആത്മീയ ആവശ്യങ്ങൾ മുൻനിർത്തി ആരാധനാലയങ്ങൾ തുറക്കാൻ സർക്കാർ അനുമതി നൽകിയപ്പോഴും നിലവിലുള്ള സാഹചര്യങ്ങളുടെ ഗൗരവം ഉൾക്കൊണ്ട് മാർത്തോമ്മാ സഭയുടെ കീഴിലുള്ള പള്ളികൾ ഇപ്പോൾ തുറക്കേണ്ടതില്ല എന്ന് ഔദ്യോഗികമായിത്തന്നെ നിലപാടെടുത്ത ശ്രേഷ്ഠനാണ് അഭിവന്ദ്യ ഡോക്ടർ ജോസഫ് മാർത്തോമ്മാ. മാതൃകപരമായ ഇത്തരം നിലപാടുകൾ ആണ് തിരുമേനിയെ വേറിട്ട് നിർത്തുന്നത്. തന്റേതായ നിലപാടുകൾ സ്വീകരിക്കുന്നതിലും ഏത് എതിർപ്പുകൾക്കിടയിലും അവയിൽ ഉറച്ചു നിൽക്കുന്നതിലും തിരുമേനി ഒരിക്കലും മടിച്ചു നിന്നിട്ടില്ല. കഴിഞ്ഞ തൊണ്ണൂറ് വർഷമായി വ്യക്തി എന്ന നിലയിലും അറുപത്തി മൂന്ന് വർഷമായി പട്ടക്കാരൻ എന്ന നിലയിലും 45 വർഷമായി മേൽപട്ടക്കാരൻ എന്ന നിലയിലും 2007 മുതൽ ഇങ്ങോട്ട് സഭയുടെ മെത്രാപ്പോലീത്താ എന്ന നിലയിലും അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മ നടത്തി വരുന്ന മനുഷ്യ നന്മ ലക്ഷ്യം വെച്ചു കൊണ്ടുള്ള എല്ലാ പ്രവർത്തനങ്ങൾക്കും സമൂഹം തിരുമേനിയോട് കടപ്പെട്ടിരിക്കുന്നു. കേരള സംസ്ഥാനത്തിന്റെ മുഖ്യമന്ത്രി എന്ന നിലയിലും വ്യക്തിപരമായ നിലയിലും ലോകത്തെമ്പാടുമുള്ള കേരളീയരുടെ പേരിലും അഭിവന്ദ്യ മെത്രാപ്പൊലീത്തയ്ക്ക് നവതി ആശംസകളും ആയുരാരോഗ്യ സൗഖ്യങ്ങളും നേരുന്നു. തുടർന്നും ദീർഘനാളുകൾ തിരുമേനി നമ്മോടൊപ്പം ഉണ്ടാകട്ടെ എന്നും സഭയ്ക്ക് കാലോചിതമായ നേതൃത്വം നൽകട്ടെ എന്നും ആശംസിക്കുന്നു



**GOVERNMENT OF KERALA**



**പിണറായി വിജയൻ**
ബഹു. കേരള മുഖ്യമന്ത്രി

3rd Floor, North Block,
Government Secretariat,
Thiruvananthapuram-695 001
Ph: 0471 2333241, 2333812
Fax: 0471 2333489
E-mail: chiefminister@kerala.gov.in
facebook.com/cmokerala,
twitter.com/cmokerala
www.keralacm.gov.in



GOVERNMENT OF KERALA



**ഉമ്മൻ ചാണ്ടി MLA**
ബഹു. മുൻ കേരള മുഖ്യമന്ത്രി

നവതിയിലേക്ക് പ്രവേശിക്കുന്ന മാർത്തോമ്മ സഭയുടെ പരമാധ്യക്ഷന് എല്ലാവിധ ആശംസകളും നേരുന്നു. എനിക്ക് തിരുമേനിയോടുള്ള ആത്മബന്ധം വർഷങ്ങളുടെ പഴക്കമുണ്ട്. ആദ്യം പരിചിതമായപ്പോൾ എങ്ങനെയോ അപ്രകാരം തന്നെ ഇപ്പോഴും തുടരുന്നതിൽ ഞാൻ ഏറെ അഭിമാനിക്കുന്നതിനൊപ്പം ആഹ്ലാദിക്കുകയും ചെയ്യുന്നു. ഞാൻ തിരുമേനിയിൽ വീക്ഷിച്ചതായുള്ള പല പ്രത്യേകതകളിൽ ചിലത്, സീമകളില്ലാതെ കരുതുന്ന ഹൃദയത്തിനുടമയാണ്. കരുതുമ്പോൾ അപ്രകാരം തന്നെ തിരികെ ലഭിക്കണമെന്നില്ല എന്നിരുന്നാലും അതിൽ പരിഭവം ലവലേശമില്ലെന്ന് ഞാൻ മനസ്സിലാക്കുന്നു. മറ്റൊന്ന് സഭയോടുള്ള കടുത്ത സ്നേഹം. ഒരുപക്ഷേ നാല് മെത്രാപ്പോലീത്തന്മരടങ്ങുന്ന ഒരു കുടുംബത്തിന്റെ കണ്ണി എന്ന നിലയിൽ സ്വയമേവ രൂപപ്പെട്ട വിശേഷതകളായിരിക്കാം.

ക്രൈസ്തവ സഭകൾക്ക് യോജിക്കുവാൻ കഴിയുന്ന മേഖലയിലെല്ലാം ഒന്നിക്കുവാനായുള്ള തിരുമേനിയുടെ അത്യുത്സാഹപരമായ എക്യുമിനിക്കൽ ബോധം ഏറെ ശ്ലാഘനിക്കപ്പെടേണ്ടതാണ്. വിദേശരാജ്യങ്ങളിൽ നേടിയ ഉപരിപഠനം ലോകത്തെ കുടുതൽ വിശാലമായ ദൃഷ്ടിയിൽ കാണുവാൻ അദ്ദേഹത്തിന് കഴിഞ്ഞു എന്ന് ഞാൻ വിശ്വസിക്കുന്നു. അതിനാലാവാം മണിപ്പൂരിലും നാഗാലാന്റിലുമായി നിലനിന്നിരുന്ന പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തുവാൻ രൂപീകരിച്ച പീസ് മിഷനിൽ ഇന്ത്യൻ ഗവൺമെന്റ് തിരുമേനിയേയും ഉൾപ്പെടുത്തിയത്. ക്രൈസ്തവ സഭകൾക്കും പ്രത്യേകിച്ച് മാർത്തോമ്മ സഭയ്ക്കും എന്നും അഭിമാനിക്കാവുന്ന കാര്യമാണിത്.

യു.ഡി.എഫ് കേരളം ഭരിക്കുമ്പോഴും അല്ലാത്തപ്പോഴും വികസന കാഴ്ചപ്പാടുകൾ ഞങ്ങൾ പരസ്പരം പങ്കിട്ടത് സ്നേഹത്തോടെ ഓർക്കുന്നു. പ്രകൃതിക്ഷോഭത്തിൽ കേരളത്തെ സഹായിക്കുവാനുള്ള തിരുമേനിയുടെ ആത്മാർത്ഥമായ ആഗ്രഹത്തേയും ഞാൻ ഇത്തരുണത്തിൽ ഓർക്കുന്നു. തിരുമേനിയുടെ പ്രസംഗവും പ്രവൃത്തിയും എന്നും സമുദായ സൗഹാർദ്ദത്തിനുവേണ്ടി ആയിരുന്നു. പ്രകൃതി സംരക്ഷണത്തിന്റെ പ്രാധാന്യം തിരുമേനി എന്നും ഉയർത്തിക്കാട്ടിയിരുന്നത് എന്നെ വളരെയധികം ആകർഷിച്ചിട്ടുണ്ട്. എല്ലാ വർഷവും മാരാമൺ കൺവൻഷൻ മണൽപ്പുറത്ത് ഞാൻ എത്തുമ്പോൾ ഭാരിച്ച ചുമതലകൾക്കിടയിലും ആവശ്യമായ കരുതലും സ്നേഹവും നൽകുന്നത് നന്ദിയോടുകൂടി ഞാൻ ഓർക്കുന്നു.

ഇനിയും അനേകനാൾ സഭയേയും എക്യുമിനിക്കൽ വേദികളേയും നയിക്കുകയും പരിപോഷിക്കുവാനും തിരുമേനിയെ സർവ്വശക്തൻ അനുഗ്രഹിക്കട്ടെ എന്ന് ഞാൻ ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നതിനൊപ്പം ഒരിക്കൽ കുടി തിരുമേനിക്ക് ജന്മദിനാശംസകൾ നേരുന്നു.

Karott Vallakkalil, Puthupally, Kottayam,
Ph: 0481 2351135, 0471 2342602 (Resi),
0471 2512200, 0471 2512200 (Fax),
Chandragiri Block - 101, M.L.A Hostel,
Thiruvananthapuram - 33
Email : oommenchandymla@gmail.com



# കർമ്മയോഗി

അഭിവന്ദ്യ ജോസഫ് മാർത്തോമ്മാ മെത്രാപ്പൊലീത്താ 90ന്റെ നിറവിലാണ്. ഭാരതത്തിലെ സഭകളുടെ സാരഥികളിൽ സഭകളുടെ സഭൈക്യവേദികളിൽ അഭിവന്ദ്യ പിതാവിനോളം ദീർഘകാലം സേവനം അനുഷ്ഠിച്ച മറ്റൊരാളില്ല. ഇക്കാരണത്താൽ തന്നെ അഭിവന്ദ്യ പിതാവിന്റെ സംഭാവന നിസ്തുലമാണ്. കേരളാ കൗൺസിൽ ഓഫ് ചർച്ചസ് (KCC), നാഷണൽ ക്രിസ്ത്യൻ കൗൺസിൽ ഓഫ് ഇൻഡ്യ (NCCI), ക്രിസ്ത്യൻസ് കോൺഫ്രൻസ് ഓഫ് ഏഷ്യ (CCA) ഇങ്ങനെ കേരളത്തിലെയും ഇൻഡ്യയിലെയും സഭൈക്യ വേദികളിൽ അദ്ധ്യക്ഷസ്ഥാനം അഭിവന്ദ്യ പിതാവ് അലങ്കരിച്ചിരുന്നു. സഭകളുടെ ലോക കൗൺസിലിന്റെ (WCC) സുപ്രധാന സ്ഥാനങ്ങളിലും തിരുമേനി പ്രശോഭിച്ചു. അങ്ങനെ ദേശീയ അന്തർദേശീയ സഭൈക്യപ്രസ്ഥാനങ്ങളിലെല്ലാം സുദീർഘവും സ്തുത്യർഹവുമായ സേവനം നിർവ്വഹിച്ചതിന്റെ ഫലമായി അനന്യസാധാരണമായ അനുഭവസമ്പത്ത് അഭിവന്ദ്യ പിതാവിന് കൈമുതലായുണ്ട്. കേരളാ കൗൺസിൽ ഓഫ് ചർച്ചസിൽ ആറ് വർഷം ഞാൻ അദ്ധ്യക്ഷനായിരുന്നു. ഈ കാലഘട്ടത്തിൽ പിതാവുമായി അടുത്ത് ഇടപെഴകാൻ അവസരമുണ്ടായി. പല കാര്യങ്ങളും പങ്കുവെയ്ക്കാനും പോംവഴി തേടാനും മെത്രാപ്പൊലീത്തായുടെ ആസ്ഥാനമായ പുലാത്തീനിൽ പോകും. പുറംചട്ട പരുക്കനായി ആദ്യം തോന്നുമെങ്കിലും സമവായവും അനുരഞ്ജനവും രൂപപ്പെടുത്തിയെടുക്കുവാൻ കഴിയുന്ന ചഢുലവും ആർദ്രവുമായ നീക്കങ്ങൾക്ക് സമർത്ഥനാണ് അഭിവന്ദ്യ തിരുമേനി. ഈ നേതൃതെളിച്ചം മാർത്തോമ്മാ സഭയുടെ ഇന്നിന്റെ സാക്ഷ്യം തികവും മികവും ഉള്ളതാക്കി ഉയർത്തി നിർത്തുന്നു.

അഭിവന്ദ്യ പിതാവിന് എല്ലാ ജന്മദിനാശംസകളും നേരുന്നു. ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു.



**ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പൊലീത്താ**
മലങ്കര ഓർത്തഡോക്സ് സഭ,
തിരുവനന്തപുരം ഭദ്രാസനം

# കർമ്മത്തിന്റെ തമ്പുരാന് പിറന്നാൾ ആശംസകൾ





**ഡോ. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പൊലീത്താ**
മലങ്കര യാക്കോബായ സഭ,
നിരണം ഭദ്രാസനം

മാർത്തോമ്മാ സുറിയാനി സഭയുടെ ഇരുപത്തി ഒന്നാമത് മാർത്തോമ്മാ മെത്രാപ്പോലീത്ത നവതിയിലേക്ക് പ്രവേശിക്കുന്നതിലുള്ള അതിയായ സന്തോഷം രേഖപ്പെടുത്തുന്നു. ഈ സൗഭാഗ്യം മെത്രാപ്പോലീത്ത തിരുമനസ്സിന് നൽകി അനുഗ്രഹിച്ച ദൈവത്തെ സ്തുതിക്കുന്നതോടൊപ്പം തിരുമനസ്സിന് പിറന്നാൾ ആശംസകളും ആയുരാരോഗ്യങ്ങളും നേരുന്നു.

മലങ്കര സഭയിൽ നവീകരണത്തിന് ഹേതുവാകുവാൻ നിയോഗം ലഭിച്ച ഏബ്രഹാം മൽപ്പാന്റെ കുടുംബമായ പാലക്കുന്നത്ത് കുടുംബാംഗമായ മെത്രാപ്പോലീത്ത നവീകരണവും പാരമ്പര്യവും സമന്വയിപ്പിക്കുന്നതിൽ ഏറെ ശ്രദ്ധിക്കുന്നു. ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മ മെത്രാപ്പോലീത്ത തൽസ്ഥാനത്ത് നിന്ന് വിരമിച്ചപ്പോൾ 2007 ഒക്ടോബർ 2-ാം തീയതി 21-ാം മാർത്തോമ്മ മെത്രാപ്പോലീത്തയായി ചുമതലയേറ്റു. ഈ കാലയളവിൽ ഇടക്കാലത്ത് ആരോഗ്യപരമായ ചില പ്രശ്നങ്ങൾ ഉണ്ടായെങ്കിലും ദൈവകൃപയാലും നിശ്ചയദാർഢ്യത്താലും അതെല്ലാം മറികടന്ന് 90-ന്റെ നിറവിലും യൗവ്വന തുല്യമായ ആജ്ഞാപനത്തോടും ചുറുചുറുക്കോടും കൂടി മെത്രാപ്പോലീത്ത സഭയ്ക്കും സമൂഹത്തിനും നേതൃത്വം പ്രദാനം ചെയ്യുന്നു.

ഡോ. ജോസഫ് മാർത്തോമ്മ മെത്രാപ്പോലീത്ത എക്യുമെനിക്കൽ രംഗത്ത് നൽകുന്ന സംഭാവനകൾ വളരെയാണ്. ഭാരതത്തിലെ സഭകളുടെ ഐക്യവേദിയായ നാഷണൽ കൗൺസിൽ ഓഫ് ചർച്ചിന്റെ (NCCI) അദ്ധ്യക്ഷനായി മെത്രാപ്പോലീത്ത നൽകിയ നേതൃത്വം എല്ലാവരുടെയും ശ്രദ്ധ നേടി

യിരുന്നു. ഏഷ്യയിലെ സഭകളുടെ ഐക്യവേദിയായ ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യ (CCA) യുടെ പ്രസിഡന്റായും മെത്രാപ്പോലീത്ത സുധീരമായ നേതൃത്വം നൽകിയിട്ടുണ്ട്. അഖില ലോക സഭാ കൗൺസിലിലും വിവിധ നിരകളിൽ മെത്രാപ്പോലീത്ത നേതൃത്വം നൽകിയിട്ടുണ്ട്. ദുരന്തനിവാരണ പരിപാടികൾ സഭകളുടെ ആഭിമുഖ്യത്തിൽ നടത്തുന്ന "കാസാ" (CASA) എന്ന പ്രസ്ഥാനത്തിന്റെ അമരക്കാരനായി മെത്രാപ്പോലീത്ത സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഈ രംഗങ്ങളിൽ എല്ലാം മെത്രാപ്പോലീത്തയുടെ നേതൃത്വപാടവം അടുത്തുനിന്ന് വീക്ഷിക്കുവാൻ എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്. ഭിന്നതയും വിദ്വേഷവും നിലനില്ക്കുന്നിടത്ത് അനുരഞ്ജനത്തിന്റെ സുവിശേഷം കർമ്മപഥത്തിൽ എത്തിക്കുവാൻ മെത്രാപ്പോലീത്തയ്ക്ക് പ്രത്യേക ദൈവകൃപയും കഴിവും ഉണ്ട്. ദക്ഷിണാഫ്രിക്കയിലും ശ്രീലങ്കയിലും വടക്കുകിഴക്കൻ ഇന്ത്യയിലും ഇത്തരം സ്ഥിതിവിശേഷങ്ങൾ ഉണ്ടായപ്പോഴൊക്കെ അവിടെയെല്ലാം അനുരഞ്ജനത്തിനും സമാധാനത്തിനുമായുള്ള ശ്രമങ്ങൾക്ക് നേതൃത്വം നൽകുവാൻ ലോകസഭകളുടെ തലവന്മാർ എപ്പോഴും ആശ്രയിച്ചിട്ടുള്ളത് ഡോ. ജോസഫ് മാർത്തോമ്മ മെത്രാപ്പോലീത്തയെ ആയിരുന്നു. അതെല്ലാം വളരെ ഭംഗിയായി അദ്ദേഹം നിർവ്വഹിച്ചിട്ടുമുണ്ട്.

മാർത്തോമ സഭയും എന്റെ മാതൃസഭയായ യാക്കോബായ സഭയും തമ്മിൽ കുടുതൽ ഐക്യവും സഹകരണവും ഉണ്ടാകണമെന്ന ദർശനത്തിൽ ഇരു സഭകളും തമ്മിൽ ഐക്യസംഭാഷണങ്ങൾ ആരംഭിക്കുവാൻ ദൈവശാസ്ത്ര കമ്മീഷനെ നിയമിച്ചത് ചരിത്രപ്രാധാന്യമുള്ള ഒരു തീരുമാനമായിരുന്നു. ഇരുസഭകളും തമ്മിലുള്ള ഐക്യസംഭാഷണങ്ങൾ ആരംഭിച്ചു കഴിഞ്ഞു. നവീകരണത്തിന്റെ ഊന്നൽ കൈവിടാതെ തന്നെ സുറിയാനി പാരമ്പര്യവും ആരാധനയും നഷ്ടപ്പെടാതെ സുക്ഷിക്കുന്നതിനും മെത്രാപ്പോലീത്ത പ്രത്യേകം ശ്രദ്ധിക്കുന്നു. പ. അന്ത്യോഖ്യാ സിംഹാസനത്തോടും സുറിയാനി ഓർത്തഡോക്സ് സഭയോടും ഇപ്പോഴും സുക്ഷിക്കുന്ന ഊഷ്മള ബന്ധം മെത്രാപ്പോലീത്ത തിരുമനസ്സിന്റെ നേതൃത്വത്തിൽ കുടുതൽ ദൃഢമാകുന്നു. പ. അന്ത്യോഖ്യാ പാത്രിയാർക്കീസിന്റെ സ്ഥാനപ്പേരായ ഇഗ്നാത്തിയോസ് എന്ന നാമം മാർത്തോമ്മാ സഭയിലെ എപ്പിസ്കോപ്പമാർക്ക് നൽകില്ല എന്നും വി. മൂറോൻ വർദ്ധിപ്പിക്കയല്ലാതെ പുതുതായി കൂദാശ ചെയ്കയില്ല എന്നും മെത്രാപ്പോലീത്ത തിരുമേനി ആവർത്തിച്ച് പ്രഖ്യാപിക്കുന്നത് ഈ ദൃഢബന്ധത്തിന്റെ സുചനകളാണ്. സുറിയാനിഭാഷയോടുള്ള മെത്രാപ്പോലീത്തയുടെ സ്നേഹവും പ്രത്യേകം പ്രസ്താവ്യമാണ്. യാക്കോബായ സഭയും ഈ കാര്യത്തിൽ മെത്രാപ്പോലീത്ത തിരുമനസ്സിനോട് ഏറെ കടപ്പെട്ടിരിക്കുന്നു. പ. അന്ത്യോഖ്യാ പാത്രിയർക്കീസ് മോറാൻ മോർ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ ബാവ മലങ്കര സന്ദർശിച്ച അവസരത്തിൽ മാരാമൺ കൺവൻഷനിൽ ക്ഷണിച്ചതും കൺവൻഷൻ പന്തൽ ഇതുവരെ കാണാത്ത രാജകീയ സ്വീകരണം നൽകി ആദരിച്ചത് എല്ലാം ഈ ഊഷ്മള ബന്ധത്തിന്റെ ആനുകാലിക അടയാളങ്ങളാണ്.

**ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്തയെ മറ്റുള്ളവരിൽ നിന്ന് വേറിട്ടു നിർത്തുന്ന മറ്റൊരു സ്വഭാവ വിശേഷം മെത്രാപ്പോലീത്തയുടെ നിശ്ചയദാർഢ്യമാണ്**

ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്തയെ മറ്റുള്ളവരിൽ നിന്ന് വേറിട്ടു നിർത്തുന്ന മറ്റൊരു സ്വഭാവ വിശേഷം മെത്രാപ്പോലീത്തയുടെ നിശ്ചയദാർഢ്യമാണ്. ഏതു പ്രതിസന്ധികളെയും ആർജ്ജവത്തോടെ നേരിടാനുള്ള മെത്രാപ്പോലീത്തയുടെ നേതൃത്വത്തിൻ കീഴിൽ മാർത്തോമ സഭയ്ക്കുണ്ടായ ആകർഷകവും ഭൗതികവുമായ വികസനവും അഭിവൃദ്ധിയും മെത്രാപ്പോലീത്ത തിരുമനസ്സിന്റെ നേതൃത്വ പാടവത്തിന്റെ പ്രകടമായ തെളിവുകളാണ്.

വലിയ മെത്രാപ്പോലീത്ത ഡോ. ഫിലിപ്പോസ് ക്രിസോസ്റ്റം തിരുമേനി നർമ്മത്തിന്റെ തമ്പുരാനാണെങ്കിൽ ഡോ. ജോസഫ് മാർത്തോമ മെത്രാപ്പോലീത്ത കർമ്മത്തിന്റെ തമ്പുരാനാണ്. കർമ്മത്തിന്റെ തമ്പുരാന് ഇനിയും ദീർഘായുസ്സും ആരോഗ്യവും ഈശ്വരാനുഗ്രഹങ്ങളും ദൈവം നൽകട്ടെ എന്ന് പ്രാർത്ഥിച്ചു കൊണ്ട് പിറന്നാൾ മംഗളങ്ങൾ ഒരിക്കൽ കൂടി അർപ്പിച്ചുകൊള്ളുന്നു.

# നവതിയുടെ നിറവിൽ

## അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പൊലീത്ത തിരുമേനി

മലങ്കര മാർത്തോമ്മാ സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്ത തിരുമേനി നവതിയുടെ നിറവിലേക്കെത്തുന്നു എന്നത് ഏറെ സന്തോഷമുള്ള കാര്യമാണ്. അതോടൊപ്പം 90 ന്റെ പടിവാതിലിൽ എത്തിനിൽക്കുന്ന ശ്രേഷ്ഠാചാര്യന് അനുജന്റെ സ്നേഹവായ്പ്പോടെയുള്ള മംഗളാശംസകൾ. അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലിത്താ തിരുവല്ലാ നഗരത്തിന്റെ അനുഗ്രഹമാണ്; മാരാമണ്ണിന്റെയും മലങ്കര മാർത്തോമ്മാ സുറിയാനി സഭയുടെയും അലങ്കാരമാണ്. പോരാ, കേരള ക്രൈസ്തവ സഭയുടെ അഭിമാനം എന്ന വിശേഷണത്തിന് തികച്ചും അർഹനും.




**ആർച്ച് ബിഷപ്പ് ഡോ. തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ**
മലങ്കര കത്തോലിക്ക സഭ, തിരുവല്ല അതിരൂപത

### സുറിയാനി പാരമ്പര്യങ്ങളുടെ ശക്തനായ വക്താവ്

സുറിയാനി പാരമ്പര്യങ്ങളുടെ ശക്തനായ വക്താവായിട്ടാണ് തിരുമനസ്സ് അറിയപ്പെടുന്നത്. പാരമ്പര്യ നിഷേധം പരക്കെ പടരുന്ന ചുറ്റുപാടുകളിൽ അഭിവന്ദ്യ ജോസഫ് മെത്രാപ്പോലീത്തായുടെ നിലപാടുകൾ ശ്രദ്ധേയമാണ്. പുത്തൻകൂർ സമുദായങ്ങളുടെ മധ്യേ മലങ്കര മാർത്തോമ്മാ സഭയ്ക്ക് പാലമായി വർത്തിക്കുവാൻ അഭിവന്ദ്യ പിതാവ് എന്നും കരുതലോടെ ശ്രദ്ധിക്കുന്നു. തലമറന്ന് എണ്ണ തേയ്ക്കാത്ത പിന്നിട്ട വഴികൾ മറക്കാത്ത ഈ മനോഭാവം സ്വന്തം സഭയ്ക്ക് പുറത്തും അദ്ദേഹത്തിന് ആരാധകരെ നേടുവാൻ ഒട്ടൊന്നുമല്ല സഹായിച്ചിട്ടുള്ളത്. അന്ത്യോക്യൻ സഭയുടെയും മലങ്കര സഭയുടെയും ഈടുവെയ്പ്പുകൾ ആധുനികതയുടെ കുത്തൊഴുക്കിൽ ഒഴുകിപ്പോകാതെ കാത്തുസൂക്ഷിക്കുവാൻ അദ്ദേഹത്തെ സഹായിക്കുന്നത് ഈ യാഥാസ്ഥികത്വമാണെങ്കിൽ അതിന്റെ സംശുദ്ധി കാത്ത് പരിപാലിക്കുവാനും ഉല്പതിഷ്ണുത്വം കൈമോശം വരാതിരിക്കുവാനും ഒരു അഭ്യാസിയുടെ മെയ്‌വഴക്കത്തോടെ അദ്ദേഹം ശ്രദ്ധിക്കുന്നു.

### മലങ്കര കത്തോലിക്കാ സഭയുടെ ഉത്തമസുഹൃത്ത്

2007 ൽ മലങ്കര മാർത്തോമ്മാ സുറിയാനി സഭയുടെ മെത്രാപ്പോലീത്തായായി ഉയർത്തപ്പെട്ടതുവഴി തിരുവല്ല നഗരത്തിന്റെ ഹൃദയഭാഗത്തുള്ള പുലാത്തീൻ അരമനയുടെ അധിപനായി അവിടെ വാസം ഉറപ്പിക്കുന്നതിന് മുമ്പുതന്നെ തിരുവല്ല മേരിഗിരി അരമനയുമായി ഉറ്റബന്ധം പുലർത്തുന്നതിന് തിരുമേനി തല്പരനായിരുന്നു. ആ വിധത്തിൽ അന്നുമുതൽ ഏറ്റം അടുത്ത അയൽക്കാരൻ എന്ന നിലയിൽ തിരുമേനിയുടെ ചടുലമായ ചലനങ്ങളെ അടുത്തറിയുവാനും തൊട്ടറിയുവാനും കഴിഞ്ഞ രണ്ട് ദശാബ്ദമായി എനിക്ക് കഴിയുന്നുണ്ട്. ക്രൈസ്തവ സഭ നേരിടുന്ന പൊതുപ്രശ്നങ്ങളിൽ തന്റെ സ്വതസിദ്ധമായ ചടുലതയോടെ അദ്യം ഇടപെടുന്നയാൾ മെത്രാപ്പോലീത്താ തിരുമേനിയായിരിക്കും. സഭകൾ ഒറ്റയ്ക്കൊ ഒന്നിച്ചോ ഉയർത്തുന്ന പ്രതികരണവേദികളിൽ നായകത്വം വഹിക്കുന്നത് മറ്റാരുമല്ല.

പുഷ്പഗിരി മെഡിക്കൽ കോളേജിന്റെ ഉറ്റസുഹൃത്തായ മെത്രാപ്പൊലീത്താ തിരുമേനി, സ്ഥാപനം അഭിമുഖീകരിച്ച വെല്ലുവിളികളുടെ നിർണായക നിമിഷങ്ങളിൽ ഓടിയെത്തി മുൻപന്തിയിൽ നിന്ന് പ്രതികരിച്ച് ഞങ്ങൾക്ക് ആത്മബലം പകർന്ന് തന്നിട്ടുള്ളത് നന്ദിയോടെ സ്മരിക്കുന്നു. A Friend in need is a friend indeed എന്ന ചൊല്ല് അന്വർത്ഥമാക്കിയിട്ടുള്ള ഏറെ സന്ദർഭങ്ങളുണ്ട്. മേരിഗിരി അരമന സെന്റ് ജോൺസ് കത്തീഡ്രൽ ഹാളിൽ വർഷംതോറും ഡിസംബർ 26-ാം തീയതി സായാഹ്നത്തിൽ നടത്തുന്ന ക്രിസ്തുമസ് കൂടിവരവിലെ സാന്നിധ്യം ഞാൻ അതിയായി വിലമതിക്കുന്നു. സന്ദർഭോചിതമായി നൽകുന്ന മുഖ്യസന്ദേശങ്ങൾ എത്ര പ്രൗഢവും ആർജവത്വം നിറഞ്ഞതുമാണ്. ചിരിയേക്കാൾ ചിന്തയ്ക്ക് പ്രാധാന്യം നൽകുന്ന ആ വ്യക്തിത്വത്തെ അടുത്തറിയുന്നവരും അകലെനിന്ന് നോക്കി കാണുന്നവരും അനേകരാണ്.

കേരള കത്തോലിക്കാ സഭയുടെ ആസ്ഥാന കേന്ദ്രമായ പാലാരിവട്ടം പി.ഓ.സി യിൽ ക്രൈസ്തവ സഭകളുടെ ആലോചന യോഗങ്ങളിൽ അനിവാര്യമായി സന്നിഹിതനാകുന്ന ഒരു സഭാനേതാവാണ് വന്ദ്യതിരുമേനി, എന്റെ അടുത്ത സുഹൃദ് ഗണങ്ങളിൽ പ്രഥമഗണനീയനായ വന്ദ്യപിതാവ് ഗുരുസ്ഥാനീയൻ കൂടിയാണ്. സഭാകാര്യങ്ങളിൽ ആ മാർഗ്ഗദർശനം എനിക്ക് ഏറെ പ്രിയങ്കരമാണ്.

മെത്രാപ്പോലീത്ത നേതൃത്വം നൽകുന്ന സഭ അത്മായരുടെ സഭയെന്നാണറിയപ്പെടുക. അത്മായർക്ക് വളരുവാൻ എല്ലാ സാധ്യതകളും ഒരുക്കുന്ന ഒരു സഭ. അത്മായ ശുശ്രൂഷകളും വനിതകളുടെ നേതൃത്വത്തിൽ സേവികാ സംഘം പോലെയുള്ള സംരംഭങ്ങൾക്കും വേരോട്ടം നൽകുവാൻ വളക്കൂറുള്ള ഒരു മണ്ണായി സഭയെ മാറ്റിയെടുക്കുവാൻ അഭിവന്ദ്യ തിരുമേനി അനലപ്മായ താല്പര്യം പുലർത്തുന്നു. സഭയുടെ ചരിത്രത്താളുകളിൽ ഈ ഇടയശ്രേഷ്ഠന്റെ നാമം സുവർണലിപികളിൽ അങ്കിതമായിരിക്കും,ആയുരാരോഗ്യത്തോടെ സഭയുടെ നേതൃത്വത്തിൽ ഇരുന്ന് ഏറെക്കാലം സഭാനൗകയെ നേർവഴിയെ നയിക്കാനുള്ള അനുഗ്രഹം സർവ്വേശ്വരൻ നൽകട്ടെ.

# കർമ്മപദത്തിൽ പ്രചോദകമാം ദീപം:
## ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്ത





**ബിഷപ്പ് ഡോ. ഉമ്മൻ ജോർജ്**
ചർച്ച് ഓഫ് സൗത്ത് ഇന്ത്യ
കൊല്ലം - കൊട്ടാരക്കര ഭദ്രാസനം

മാർത്തോമ്മാ സഭയ്ക്കും സമൂഹനന്മയ്ക്കും വേണ്ടി കഠിനാദ്ധ്വാനം ചെയ്ത് നവതി ആഘോഷിക്കുന്ന മലങ്കര മർത്തോമ്മാ സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായ ഡോ. ജോസഫ് മാർത്തോമ്മ മെത്രാപ്പോലീത്ത തിരുമേനിയ്ക്ക് സി.എസ്.ഐ കൊല്ലം-കൊട്ടാരക്കര മഹായിടവകയുടെ പേരിലും കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ പേരിലുമുള്ള പ്രാർത്ഥനകളും അഭിനന്ദനങ്ങളും അറിയിക്കുന്നതിൽ അതിയായ സന്തോഷമുണ്ട്.

പുന്നയ്ക്കാട്ട് മലയിൽ കുടുംബത്തിൽ ജനിച്ച എന്നോട്, വ്യക്തിപരമായി ഞങ്ങളുടെ കുടുംബത്തിലെ വൈദീകരോടും മറ്റ് കുടുംബാംഗങ്ങളും എന്നപോലെ ഒരു പ്രത്യേക വാത്സല്യം ഉണ്ട്. അത് ഞങ്ങൾ ആദ്യം കണ്ട ദിനം മുതൽ ഇന്നുവരെ കാത്തു സൂക്ഷിയ്ക്കുന്നുമുണ്ട്. ഉമ്മൻ ജോർജ്ജ് അച്ചൻ ബിഷപ്പായാൽ സഭക്ക് നല്ലതായിരുന്നുവെന്ന് പരസ്യമായി പ്രഖ്യാപിച്ച മാർത്തോമ്മാ സഭയിലെ ശ്രേഷ്ഠ ഇടയൻ എനിക്ക് ഒരു പിതാവും, സഹോദരനും, വിശ്വസിയ്ക്കാവുന്ന സ്നേഹിതനുമാണ്. എന്റെ മകളുടെ വിവാഹത്തിന് ഒരു പ്രധാന പ്രോഗ്രാം മാറ്റി വച്ച് 2005 ജൂൺ 2 ന് കഞ്ഞിക്കുഴി അസ്സൻഷൻ പള്ളിയിൽ വന്ന് മറ്റു ബിഷപ്പന്മാരോടൊപ്പം നേതൃത്വം നൽകി. വചന ശുശ്രൂഷ നിർവ്വഹിച്ചതും ചിക്കാഗോ സി.എസ്.ഐ ക്രൈസ്റ്റ് ചർച്ചിൽ ശുശ്രൂഷയിലായിരിക്കുമ്പോൾ ചിക്കാഗോ മാർത്തോമ പള്ളി ശുശ്രൂഷയ്ക്കു ശേഷം എന്റെ അപ്പാർട്ട്മെന്റ് സന്ദർശിച്ച് ഞങ്ങളെ പ്രാർത്ഥിച്ച് അനുഗ്രഹിച്ചതും എന്റെ പിതാവ് (കെ.സി.ജോർജ്ജ് ഉപദേശി) അപ്പാപ്പൻ 100-ാം വയസ്സിൽ നിത്യതയിൽ പ്രവേശിച്ചപ്പോൾ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകി ഞങ്ങളെ ആശ്വസിപ്പിച്ചതും എന്റെ ബിഷപ്പ് കോൺസിക്രേഷനു തലേദിനം തിരുവല്ല പുലാത്തീനിൽ നടന്ന സമ്മേളനത്തിൽ ആദരിച്ചതും പിറ്റേ ദിവസം നടന്ന കോൺസിക്രേഷൻ ശുശ്രൂഷയിൽ കൊല്ലം സി.എസ്.ഐ കത്തീഡ്രൽ ദൈവാലയത്തിൽ കടന്നു വന്നതും മാരാമൺ കൺവൻഷനിൽ പ്രസംഗിപ്പിച്ചതും എല്ലാം ആ വലിയ വ്യക്തി പ്രഭാവത്തിന്റെ സ്നേഹഹൃദയത്തിന്റെ ഭാഗമാണ്. എന്നോടു മാത്രമല്ല താൻ ആയിരിക്കുന്ന ഇടങ്ങളിൽ എല്ലാവരോടും ഈ സ്നേഹം പ്രകടമാണ്. മറ്റൊന്ന് ആദ്രതയുള്ള ഹൃദയം, എക്യുമിനിക്കൽ പ്രസ്ഥാനങ്ങളിൽ ലോകത്തിന്റെ നെറുകയിൽ എത്തുവാൻ സാധിച്ചു. തന്റെ സമൂഹത്തെ മുഴുവൻ സ്നേഹിക്കുമ്പോഴും കരുതുമ്പോഴും ഇന്നും പാലക്കുന്നത്തിന്റെ പ്രൗഡിയിൽ മാർത്തോമ്മാ സഭയ്ക്ക് അഭിമാനമാണ്. കാരണം തന്റെ മാർത്തോമ്മാ സഭയോടുള്ള സ്നേഹവും സഭയുടെ ഇന്നത്തെ വളർച്ചയും മാർത്തോമ സഭ ഇന്ന് ലോക പ്രശസ്ത സഭയാക്കി മാറ്റിയ വ്യക്തിത്വമാണ് ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്ത. ഒരു വലിയ പദവിയിൽ ഇരിക്കുമ്പോൾ തന്നെ ലോക നേതാക്കൾക്കൊപ്പം സൗഹൃദം നിലനിർത്തുന്ന വ്യക്തി പ്രഭാവം കേരളത്തിന് അഭിമാനമാണ്. കേരളത്തിലെ ബിഷപ്പന്മാരുടെ ലിസ്റ്റിൽ ലോകത്തിന്റെ മുൻപിൽ ജ്വലിക്കുന്ന നക്ഷത്രമാണ് മാർത്തോമ്മാ മെത്രാപ്പോലീത്ത തിരുമേനി. ദീർഘായുസ്സോടെ ഈ നക്ഷതം വരും കാലത്ത് ഞങ്ങളെപ്പോലെയുള്ളവർക്ക് ജ്വലിക്കുന്ന അഗ്നിയായി നിലനിൽക്കട്ടെ എന്നും, കോവിഡ് 19-ന്റെ വിലക്കുകൾ നീങ്ങിയതിനു ശേഷം കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ നേതൃത്വത്തിൽ നവതി ആഘോഷം അനുഗ്രഹകരമായി നടത്തുവാൻ ദൈവം കൃപ ചെയ്യട്ടെ എന്നും പ്രാർത്ഥിക്കുന്നു.

# കർമ്മപദത്തിൽ പ്രചോദകമാം ദീപം:
## ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്ത



മാർത്തോമ്മാ സഭയ്ക്കും സമൂഹനന്മയ്ക്കും വേണ്ടി കഠിനാദ്ധ്വാനം ചെയ്ത് നവതി ആഘോഷിക്കുന്ന മലങ്കര മർത്തോമ്മാ സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായ ഡോ. ജോസഫ് മാർത്തോമ്മ മെത്രാപ്പോലീത്ത തിരുമേനിയ്ക്ക് സി.എസ്.ഐ കൊല്ലം-കൊട്ടാരക്കര മഹായിടവകയുടെ പേരിലും കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ പേരിലുമുള്ള പ്രാർത്ഥനകളും അഭിനന്ദനങ്ങളും അറിയിക്കുന്നതിൽ അതിയായ സന്തോഷമുണ്ട്.

പുന്നയ്ക്കാട്ട് മലയിൽ കുടുംബത്തിൽ ജനിച്ച എന്നോട്, വ്യക്തിപരമായി ഞങ്ങളുടെ കുടുംബത്തിലെ വൈദീകരോടും മറ്റ് കുടുംബാംഗങ്ങളും എന്നപോലെ ഒരു പ്രത്യേക വാത്സല്യം ഉണ്ട്. അത് ഞങ്ങൾ ആദ്യം കണ്ട ദിനം മുതൽ ഇന്നുവരെ കാത്തു സൂക്ഷിയ്ക്കുന്നുമുണ്ട്. ഉമ്മൻ ജോർജ്ജ് അച്ചൻ ബിഷപ്പായാൽ സഭക്ക് നല്ലതായിരുന്നുവെന്ന് പരസ്യമായി പ്രഖ്യാപിച്ച മാർത്തോമ്മാ സഭയിലെ ശ്രേഷ്ഠ ഇടയൻ എനിക്ക് ഒരു പിതാവും, സഹോദരനും, വിശ്വസിയ്ക്കാവുന്ന സ്നേഹിതനുമാണ്. എന്റെ മകളുടെ വിവാഹത്തിന് ഒരു പ്രധാന പ്രോഗ്രാം മാറ്റി വച്ച് 2005 ജൂൺ 2 ന് കഞ്ഞിക്കുഴി അസ്സൻഷൻ പള്ളിയിൽ വന്ന് മറ്റു ബിഷപ്പന്മാരോടൊപ്പം നേതൃത്വം നൽകി. വചന ശുശ്രൂഷ നിർവ്വഹിച്ചതും ചിക്കാഗോ സി.എസ്.ഐ ക്രൈസ്റ്റ് ചർച്ചിൽ ശുശ്രൂഷയിലായിരിക്കുമ്പോൾ ചിക്കാഗോ മാർത്തോമ പള്ളി ശുശ്രൂഷയ്ക്കു ശേഷം എന്റെ അപ്പാർട്ട്മെന്റ് സന്ദർശിച്ച് ഞങ്ങളെ പ്രാർത്ഥിച്ച് അനുഗ്രഹിച്ചതും എന്റെ പിതാവ് (കെ.സി.ജോർജ്ജ് ഉപദേശി) അപ്പാപ്പൻ 100-ാം വയസ്സിൽ നിത്യതയിൽ പ്രവേശിച്ചപ്പോൾ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകി ഞങ്ങളെ ആശ്വസിപ്പിച്ചതും എന്റെ ബിഷപ്പ്സ് കോൺസിക്രേഷനു തലേദിനം തിരുവല്ല പുലാത്തീനിൽ നടന്ന സമ്മേളനത്തിൽ ആദരിച്ചതും പിറ്റേ ദിവസം നടന്ന കോൺസിക്രേഷൻ ശുശ്രൂഷയിൽ കൊല്ലം സി.എസ്.ഐ കത്തീഡ്രൽ ദൈവാലയത്തിൽ കടന്നു വന്നതും മാരാമൺ കൺവൻഷനിൽ പ്രസംഗിപ്പിച്ചതും എല്ലാം ആ വലിയ വ്യക്തി പ്രഭാവത്തിന്റെ സ്നേഹഹൃദയത്തിന്റെ ഭാഗമാണ്. എന്നോടു മാത്രമല്ല താൻ ആയിരിക്കുന്ന ഇടങ്ങളിൽ എല്ലാവരോടും ഈ സ്നേഹം പ്രകടമാണ്. മറ്റൊന്ന് ആദ്രതയുള്ള ഹൃദയം, എക്യുമിനിക്കൽ പ്രസ്ഥാനങ്ങളിൽ ലോകത്തിന്റെ നെറുകയിൽ എത്തുവാൻ സാധിച്ചു. തന്റെ സമൂഹത്തെ മുഴുവൻ സ്നേഹിക്കുമ്പോഴും കരുതുമ്പോഴും ഇന്നും പാലക്കുന്നത്തിന്റെ പ്രൗഢിയിൽ മാർത്തോമ്മാ സഭയ്ക്ക് അഭിമാനമാണ്. കാരണം തന്റെ മാർത്തോമ്മാ സഭയോടുള്ള സ്നേഹവും സഭയുടെ ഇന്നത്തെ വളർച്ചയും മാർത്തോമ സഭ ഇന്ന് ലോക പ്രശസ്ത സഭയാക്കി മാറ്റിയ വ്യക്തിത്വമാണ് ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്ത. ഒരു വലിയ പദവിയിൽ ഇരിക്കുമ്പോൾ തന്നെ ലോക നേതാക്കൾക്കൊപ്പം സൗഹൃദം നിലനിർത്തുന്ന വ്യക്തി പ്രഭാവം കേരളത്തിന് അഭിമാനമാണ്. കേരളത്തിലെ ബിഷപ്പന്മാരുടെ ലിസ്റ്റിൽ ലോകത്തിന്റെ മുൻപിൽ ജ്വലിക്കുന്ന നക്ഷത്രമാണ് മാർത്തോമ്മാ മെത്രാപ്പോലീത്ത തിരുമേനി. ദീർഘായുസ്സോടെ ഈ നക്ഷതം വരും കാലത്ത് ഞങ്ങളെപ്പോലെയുള്ളവർക്ക് ജ്വലിക്കുന്ന അഗ്നിയായി നിലനിൽക്കട്ടെ എന്നും, കോവിഡ് 19-ന്റെ വിലക്കുകൾ നീങ്ങിയതിനു ശേഷം കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ നേതൃത്വത്തിൽ നവതി ആഘോഷം അനുഗ്രഹകരമായി നടത്തുവാൻ ദൈവം കൃപ ചെയ്യട്ടെ എന്നും പ്രാർത്ഥിക്കുന്നു.




**ബിഷപ്പ് ഡോ. ഉമ്മൻ ജോർജ്**
ചർച്ച് ഓഫ് സൗത്ത് ഇന്ത്യ
കൊല്ലം - കൊട്ടാരക്കര ഭദ്രാസനം



# കാലംകാത്ത ക്രാന്തദർശി



**ഡോ. സിറിയക് തോമസ്**
മുൻ വൈസ് ചാൻസിലർ
മഹാത്മാഗാന്ധി സർവ്വകലാശാല

പാലക്കുന്നത്തു നിന്നും പുലാത്തീനിലേക്കുള്ള ദൂരം വളരെ കുറവായിരുന്നു. മാരാമണ്ണിൽ നിന്നും തിരുവല്ല യ്ക്കുള്ള ദൂരം പോലെതന്നെ. നവീകരണ പ്രസ്ഥാനത്തിനും മല ങ്കര മാർത്തോമ്മാ സുറിയാനി സഭയ്ക്കും കാരണക്കാരനായ പാലക്കുന്നത്തു ഏബ്രഹാം മല്പാൻ മുതൽ ഇപ്പോഴത്തെ മെത്രാ പ്പോലീത്താ ഡോ. ജോസഫ് മാർത്തോമ്മാ വരെ കണക്കെടു ത്താൽ പമ്പാ നദിക്കരയിലെ മാരാമണ്ണിൽ നിന്നും പാലക്കുന്നത്തു ജനിച്ച ആറുപേർ മാർത്തോമ്മാ സഭയ്ക്കു നായകരായി, മൽ പ്പാനുൾപ്പെടെ.

കാലത്തിനപ്പുറം കണ്ട ക്രാന്തദർശിയായിരുന്നു ഏബ്രഹാം മല്പ്പാൻ. യാഥാസ്ഥിതിക ദൈവവിജ്ഞാനീയ ദർശനങ്ങ ളെയും സഭാ സംവിധാന സമീപനങ്ങളെയും ചോദ്യം ചെയ്യു മ്പോൾ ഒരു പക്ഷേ മല്പാനു താനൊരു സഭാ വിപ്ലവത്തി നു വിത്തു പാകുകയാണെന്നു ഒരിക്കൽപോലും തോന്നി

യിട്ടുണ്ടാവുകയില്ല. തനിക്കു ശരിയെന്നു തോന്നിയ ഒരു നിലപാടു പറയുകയും ആ നിലപാടിൽ നിന്നും മാറ്റമില്ലാതെ നില്ക്കുകയും ചെയ്തുവെന്ന തിനപ്പുറം മല്പാനും കണക്കുകൂട്ടിയിട്ടുണ്ടാവുകയില്ല. എന്നാൽ മല്പ്പാൻ തിരികൊളുത്തിയ ചിന്താവിപ്ലവം മലങ്കരസഭയിൽ മറ്റൊരു "മാർത്തോമ്മാ മാർഗ്ഗം" രൂപപ്പെടാൻ പോകുന്നതിന്റെ കേളികൊട്ടാണെന്നു ചരിത്രം അന്നേ തിരിച്ചറിഞ്ഞിരിക്കണം!

അറുപതുവർഷം മുൻപ് പാലക്കുന്നത്തു പി.റ്റി. ജോസഫ്, കശ്ശീശ്ശയായ കാലത്തുതന്നെ കാലത്തിന്റെ തികവിൽ കാലത്തിനു കാവലാവേണ്ടയാളാണ് ഈ സ്ഥിതപ്രജ്ഞനെന്നു കാലം തിരിച്ചറിഞ്ഞിട്ടുണ്ടാവണം. അര നൂറ്റാണ്ടു മുൻപു പി.റ്റി. ജോസഫച്ചൻ ജോസഫ് മാർ ഐറേനിയസായപ്പോൾ മാർത്തോമ്മാ സഭയിലെ വിശ്വാസ സമൂഹവും, മേല്പട്ടക്കാരും, മേല്പട്ടക്കാരനാവാൻ പോകുന്ന മെത്രാനെയും അന്നുതന്നെ അടയാളപ്പെടുത്തി വച്ചുവെന്നതാണ് യാഥാർത്ഥ്യം.

ഐറേനിയസ് തിരുമേനിയുടെ ആകാരം തന്നെ ഒരു മഹാ പുരോഹിതന്റെയാണ്. പഴയ നിയമത്തിലെ മഹാ പിതാക്കളെ ഓർമ്മിപ്പിക്കുന്ന ശരീരഭാഷ. അതു അബ്രഹാമോ മോശയോ യാക്കോബോ ആരുമാകാം. അല്ലെങ്കിൽ പാലക്കുന്നത്തെ ഈ പാരിജാതമരം നമ്മെ ഓർമ്മിപ്പിക്കുന്നതു ഭാരതീയ ഇതിഹാസസങ്കല്പങ്ങളായ ഏതു മഹാ മുനിയെയുമാവാം. വ്യാസമഹർഷിയോ ഭീഷ്മ പിതാവോ ദ്രോണാചാര്യരോ ആരുമാവട്ടെ. അല്ലെങ്കിൽ മെത്രാപ്പോലീത്താ തിരുമേനി നമ്മെ ഓർമ്മിപ്പിക്കുന്നതു ഉയരമളക്കാനാവാത്ത ഏവറസ്റ്റിനേയോ അളവെടുക്കാനാവാത്ത ഹിമാലയത്തേയോ ആവാം.



നിലപാടുകളിലും തിരുമേനിക്കു എന്നും സ്വന്തബോധ്യത്തിന്റെ ദാർഢ്യവും അതിന്റെ സ്വാഭാവികമായ കാർക്കശ്യവും കാണാം. തമ്പുരാനെയല്ലാതെ മെത്രാപ്പോലീത്തയ്ക്കു മറ്റാരേയും ഭയമില്ല. അവിടുന്നു പറഞ്ഞ പ്രകാരം തന്നെ താനും പാറമേൽ പണിയപ്പെട്ട ഒരു പള്ളിയാണെന്ന ഉറപ്പു തിരുമേനിക്കും ഉണ്ടാവണം. മെത്രാപ്പോലീത്തായുടെ നിർഭയത്വത്തിന്റെ കാരണവും അതാവാനേ വഴിയുള്ളു. ജീവിതയാത്രയിൽ ഓളങ്ങളൊന്നും ഒരിക്കലും ഭയപ്പെടുത്താത്ത ഒരു സിയോൻ സഞ്ചാരിയാണ് തിരുമേനിയെന്നു സാരം.

കഴിഞ്ഞകാലങ്ങളെയത്രയും എന്നും സൂക്ഷിക്കുന്ന തിരുമേനി താൻ കടന്നുപോന്നവഴികളെയും ഓർക്കുന്നവനാണ്. താൻ താങ്ങിയ വഴികളെ ഓർമ്മിക്കുന്നവൻ ആ വഴിയിൽ താൻ അനുഭവിച്ച കൃപകളെയും ഓർക്കുമെന്ന ചൊല്ലു തിരുമേനിയെ സംബന്ധിച്ചും അക്ഷരം പ്രതി ശരിയാണ്. ജീവിത

വഴിയിൽ താനനുഭവിച്ച ദൈവകൃപകളെ മെത്രാ
പ്പോലീത്താ തിരുമേനി കൃത്യമായി ഓർക്കുന്നു.
തന്റെ മുൻഗാമികളുടെ മഹത്വത്തെ മാത്രമല്ല
സഭയിലെ തന്റെ സഹമെത്രാപ്പോലീത്താമാരുടെ
നന്മകളെയും തിരുമേനി തിരിച്ചറിയുന്നുണ്ട്. പക്ഷേ
അതൊന്നും മെത്രാപ്പോലീത്താ പുറത്തു കാണിക്കാ
റില്ല. പക്ഷേ തീരുമാനങ്ങളെടുക്കുമ്പോൾ സഭയി
ലെ പാരമ്പര്യങ്ങളും കീഴ്വഴക്കങ്ങളും അണുവിട
തെറ്റാതെ പാലിക്കുന്നതിലും തിരുമേനിക്കു നിശിത
മായ നിശ്ചയവും നിഷ്കർഷയും ബന്ധവുമുണ്ട്.
ആരോഗ്യപരമായ പരിമിതികളും ചില കാര്യങ്ങ
ളിൽ തന്റെ നിലപാടുകളോടു വിയോജിപ്പും ഉണ്ടാ
യിരിക്കേയാണ് റാന്നിയിലെ ഗീവർഗീസ് മാർ
അത്തനാസിയോസ് തിരുമേനിയെ സഫ്രഗൻ
മെത്രാപ്പോലീത്താ സ്ഥാനത്തേക്കു തിരുമേനി നിർ
ബന്ധമായിത്തന്നെ നിയോഗിച്ചത്. പദവി ഏറ്റെ
ടുക്കാനുള്ള തന്റെ പരിമിതികളും മടിയുമറിയിച്ച
പ്പോൾ, സഭയിലെ കീഴ്വഴക്കങ്ങൾ മാറ്റാൻ എനി
ക്കോ തിരുമേനിക്കോ അവകാശമില്ലെന്നു പറഞ്ഞു
തന്റെ തീരുമാനത്തിൽ ഉറച്ചു നില്ക്കുകയായി
രുന്നു.തന്നെ നിയോഗിച്ചത് മെത്രാപ്പോലീത്തയെ
ന്നു നിറകണ്ണുകളോടെ എന്നോടു പറഞ്ഞതും
റാന്നി തിരുമേനി തന്നെയാണ്. തിയോഡേഷ്യസ് തി
രുമേനിയുടെ നിയമനത്തിലും മെത്രാപ്പോലീത്താ
തിരുമേനി സീനിയോറിറ്റി വ്യവസ്ഥയിൽ ഉറച്ചു
നില്ക്കുകയായിരുന്നു.

സഭയുടെ കെട്ടുറപ്പിലും അച്ചടക്കത്തിലും തിരു
മേനിക്കു വിട്ടുവീഴ്ചകളില്ല. എല്ലാം കൈവിട്ടു പോ
യെന്നു സർവ്വരും കരുതിയ കാലത്തും ഇല്ലായ്മ
യിൽ നിന്നെന്നതുപോലെ സഭയെ കെട്ടുപണി
ചെയ്ത, കാലത്തിനപ്പുറം കണ്ടവരും "ഈ കാലവും
കടന്നു പോകുമെന്നു" വിശ്വസിച്ചിരുന്നവരുമായ
തന്റെ മുൻഗാമികളുടെ വിശ്വാസ ദാർഢ്യത്തിലും
മനോധൈര്യത്തിലും തന്നെയാണ് ഡോ. ജോസഫ്
മാർത്തോമ്മാ മെത്രാപ്പോലീത്തയും ഊന്നി നില്
ക്കുന്നത്. അതിരുവിടുന്ന അൽമായരെയും അനുസ
രിക്കാത്ത വൈദികരെയും നിലയ്ക്കു നിർത്താനു
ള്ള അസാമാന്യമായ ആജ്ഞാശക്തിയുള്ള തിരു
മേനിക്കു തന്റെ വാക്കു കേൾക്കുന്നവരെ പഴയതെ
ല്ലാം മറന്നു തന്നോടു ചേർത്തു പിടിക്കുവാനുള്ള
പിതൃസഹജമായ വാത്സല്യവും വലിയ മനസ്സും സ്വ
ന്തമാണുതാനും. ആർദ്രമായ ഈ ആത്മസ്പർശ
മാണ് തിരുമേനിയുടെ ആത്മീയത.

മാരാമണ്ണിൽ വേരുതാഴ്ത്തിയും പുലാത്തീനിൽ
ണൽപരത്തിയും മലങ്കര മാർത്തോമ്മാ സഭയിലാ
കെ പടർന്നു നിൽക്കുന്ന ആത്മീയതയുടെ ഈ ആൾ
മരം പാലക്കുന്നത്തിന്റെ പത്തരമാറ്റു ശോഭയിലാണ്
തൊണ്ണൂറിന്റെ പടിവാതിലിൽ നീണ്ടു നിവർന്നു
നില്ക്കുന്നത്. ഏബ്രഹാം മല്പാന്റെ മഹത്വവും
മുത്താമ്പാക്കൽ കൊച്ചുകുഞ്ഞു പദേശിയുടെ
പുണ്യവും മാർത്തോമ്മാ സഭയാകുന്ന സ്വർണ്ണനാ
ണയത്തിന്റെ ഇരുവശങ്ങളാണെന്ന തിരുമേനി
യുടെ തിരിച്ചറിവാണ് മെത്രാപ്പൊലീത്തയുടെ
സമാനതകളില്ലാത്ത നേതൃവൈഭവത്തിന്റെ നേർ
ക്കാഴ്ചയും ഉൾപ്പൊരുളും.

സഭയ്ക്കും രാഷ്ട്രീയത്തിനുമപ്പുറത്തേക്കുള്ള
തിരുമേനിയുടെ ആത്മ സൗഹൃദങ്ങളാണ് ഡോ.
ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ
ശക്തി. സ്വന്തം സഭയുടെ സവിശേഷതകൾ തിരുമേ
നിക്കു മനഃപാഠമാണ്. മാർത്തോമ്മാ സഭ ഒരു ദേശീയ
സഭയാണ്. സുവിശേഷസ്ഥായിയായ സഭയുമാണ്.
സാരാംശത്തിൽ ഒരു എപ്പിസ്കോപ്പൽ സഭയുമാണ്.
വിശ്വാസികളുടെ സംഖ്യാകണക്കിൽ ചിലപ്പോൾ
മാർത്തോമ്മാസഭ താരതമ്യേന ഒരു ചെറിയ സഭയാ
ണെന്നുവരാം.

എന്നാൽ ആത്മീയതയിലും ജനാധിപത്യപര
മായ ഘടനാവ്യവസ്ഥകളിലും വികേന്ദ്രീകൃത ശൈ
ലിയിലുമെല്ലാം മലങ്കര മാർത്തോമ്മാ സുറിയാനി
സഭ ഇതരസഭകൾക്കുകൂടി മാതൃകയും പ്രചോദ
നവുമാണ് എന്നതിൽ തർക്കവുമില്ല. ഒന്നേകാൽ
നൂറ്റാണ്ടു പിന്നിടുന്ന മാരാമൺ കൺവൻഷൻ ഒരർ
ത്ഥത്തിൽ പറഞ്ഞാൽ ഒരു ലോകാത്ഭുതമാണ്. മാർ
ത്തോമ്മാസഭയുടെ ഏറ്റവും ആകർഷകമായ
ആത്മീയ സാക്ഷ്യവും കൺവൻഷൻതന്നെ.

സഭയുടെ ഭരണകാര്യങ്ങളിലെ വിശ്വാസികളു
ടെ പങ്കാളിത്വവും മാർത്തോമ്മാ സഭയുടെ സവിശേ
ഷതതന്നെ. കഴിഞ്ഞ മുക്കാൽ നൂറ്റാണ്ടായി ഇതി
നെല്ലാം കാവലായി നിന്നവരിലെ മുൻ നിരക്കാര
നാണ് ജോസഫ് മാർത്തോമ്മാ തിരുമേനി. നമ്മുടെ
കാലത്തേക്കു ദൈവവും കാലവും കാത്തുവച്ച ക്രാ
ന്തദർശിയായ ആത്മീയ മഹാചാര്യനാണ് തിരു
മേനി.

# സഭയിൽ നിന്ന് സമൂഹത്തിലേക്ക് വളർന്ന നേതാവ്

മാരാമൺ പാലക്കുന്നത്തു കുടുംബത്തിൽ ജനിച്ച് മലങ്കര സഭയുടെ നവീകരണത്തിന് കരുത്തുറ്റ നേതൃത്വം നൽകിയ ഏബ്രഹാം മൽപ്പാന്റെ സംഭാവനകളെക്കുറിച്ച് സാമൂഹ്യ രാഷ്ട്രീയ കാഴ്ചപ്പാടോടെ ഈടുറ്റ ഒരു വിലയിരുത്തൽ നടത്തിയിട്ടുള്ളത് മാർക്സിസ്റ്റ് ചിന്തകൻ പി. ഗോവിന്ദപിള്ളയാണ്. “കേരള നവോത്ഥാനം” എന്ന പുസ്തക പരമ്പരയിലെ രണ്ടാം സഞ്ചികയിൽ “പാലക്കുന്നത്ത് ഏബ്രഹാം മൽപ്പാനും ക്രിസ്തീയ നവോത്ഥാനവും” എന്ന ആദ്യ അദ്ധ്യായത്തിൽ അദ്ദേഹം വിവരിക്കുന്നതിങ്ങനെ: “ആംഗ്ലിക്കൻ ക്രിസ്ത്യാനികളുടെ ആധുനിക ശൈലികളും സാമാന്യേന അഭ്യസ്തവിദ്യരായ ആംഗ്ലിക്കൻ മിഷനറിമാരുടെയും പുരോഹിതന്മാരുടെയും സംസ്കാര വിശേഷങ്ങളും മൽപ്പാനെ തുടക്കം തൊട്ടേ ആകർഷിച്ചു വന്നു. പരമ്പരാഗത മലങ്കര നസ്രാണിമാരുടെയിടയിലുള്ള അന്ധവിശ്വാസങ്ങളുടെയും അനാചാരങ്ങളുടെയും സാധാരണക്കാർക്കു മനസിലാകാത്ത സുറിയാനി ഭാഷയിലുള്ള ശുശ്രൂഷകളുടെയും ആധുനിക വിദ്യാഭ്യാസം ലഭിക്കാത്ത പുരോഹിതരുടെ അജ്ഞതയുടെയും തേർവാഴ്ച നടത്തിയ പൊടിപടലത്തിൽ മൽപ്പാന് മടുപ്പു തോന്നിയിരുന്നു. സ്വാഭാവികമായും ആംഗ്ലിക്കൻ സമ്പ്രദായങ്ങൾ അദ്ദേഹത്തെ ആകർഷിച്ചു.” അജ്ഞതയുടെ അന്ധകാരത്തിൽ കഴിഞ്ഞിരുന്ന ഒരു സമുദായത്തിലേക്ക് നവീകരണത്തിന്റെ വെളിച്ചം വീശുവാൻ പാലക്കുന്നത്ത് ഏബ്രഹാം മൽപ്പാനു പ്രേരണയായത് ഈ ചിന്തയായിരുന്നു. ആംഗ്ലിക്കൻ, കാത്തോലിക്കാ മുതലായ സഭകളിലെ


ജേക്കബ് ജോർജ്

കെട്ടുറപ്പുള്ള സംഘടനാ ശ്രേണിയോ അതി കേന്ദ്രീകൃതമായ നേതൃത്വ ശക്തിയോ ഇല്ലാതിരുന്നതിനാൽ ചില പരിഷ്ക്കാരങ്ങൾ വരുത്താൻ മൽപ്പാനെപ്പോലെ ഉൾക്കാഴ്ചയും സാമർത്ഥ്യവുമുള്ളവർക്കു കഴിയുമായിരുന്നുവെന്നും ഗോവിന്ദപിള്ള പറഞ്ഞുവെയ്ക്കുന്നു.

പാലക്കുന്നത്തു കുടുംബം സഭയ്ക്ക് അഞ്ചു മെത്രാന്മാരെയാണ് സംഭാവന ചെയ്തിട്ടുള്ളത്. ഇതിൽ അഞ്ചാമൻ ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ. പല കാര്യങ്ങളിലും ഏബ്രഹാം മൽപ്പാന്റെ ചുവടുകൾ തന്നെയാണ് ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്തായും പിന്തുടരുന്നതെന്ന് സൂക്ഷ്മമായി നോക്കിയാൽ കാണാം. ശക്തമായ നേതൃപാടവം തന്നെയാണ് അതിൽ പ്രധാനം. അജ്ഞതയുടെയും സംസ്കാരമില്ലായ്മയുടെയും കാലത്തിന്റെ കുരുക്കിൽപ്പെട്ടു കിടന്നിരുന്ന ഒരു സമുദായത്തിലേക്ക് വെളിച്ചമെത്തിക്കാനുള്ള വലിയൊരു ദൗത്യമാണ് ഏബ്രഹാം മൽപ്പാൻ ഏറ്റെടുത്തത്. അസാധാരണമായ ഇച്ഛാശക്തിയും സഹനശേഷിയും കഠിനാദ്ധ്വാനവും ആവശ്യമായ ദൗത്യം. ആധുനിക യാത്രാ സൗകര്യങ്ങളോ വാർത്താവിനിമയ മാർഗങ്ങളോ ഇല്ലാതിരുന്ന കാലഘട്ടം കുടിയായിരുന്നു അതെന്നു കാണണം. നവീകരണത്തിന്റെ സന്ദേശം എവിടെയെല്ലാം എത്തിയെന്നും ആ വലിയ സാഗരത്തിലേക്ക് ആകൃഷ്ടരായവർ എത്രയെത്രയെന്നും ചിന്തിച്ചാൽ മാത്രമെ അന്നത്തെ കാലഘട്ടത്തിൽ ഇങ്ങനെയൊരു വ്യക്തി മുന്നോട്ടുവെച്ച ദൗത്യത്തിന്റെ ശക്തിയറിയു. ആ സന്ദേശത്തിന്റെ മഹാത്മ്യമറിയു.

മാർത്തോമ്മാ സഭയ്ക്ക് ഒരു വലിയ സവിശേഷതയുണ്ട്. അതിന്റെ പുരോഹിതന്മാരും ബിഷപ്പുമാരുമൊക്കെയും ഉയർന്ന വിദ്യാഭ്യാസം നേടിയവരാണ്. ബിരുദാനന്തര ബിരുദവും ഡോക്ടറേറ്റുമൊക്കെ നേടിയ പുരോഹിതന്മാർ സഭയുടെ എല്ലാ കാലഘട്ടത്തിലുമുണ്ടായിരുന്നു. അലക്സാണ്ടർ മാർത്തോമ്മാ തിരുമേനി "ഭഗവദ്ഗീതയിലെ ഹൈന്ദവ ദർശനം" എന്ന വിഷയത്തിലാണ് ഡോക്ടറേറ്റ് എടുത്തിരുന്നത്. ഗീവർഗീസ് തിയഡോഷ്യസ് തിരുമേനിയാവട്ടെ "ശ്രീനാരായണ ഗുരുവിന്റെ ദർശനങ്ങളിലും" ഡോക്ടറേറ്റ് എടുത്തിരിക്കുന്നു. വിദ്യാഭ്യാസമുള്ള ഒരു നേതൃത്വം തന്നെയാണ് മാർത്തോമ്മാ സഭയെ സംസ്കാര സമ്പന്നമാക്കുന്നത്. കേരളത്തിന്റെ പൊതു സമൂഹത്തിൽ ഇത് സഭയ്ക്ക് വളരെ മെച്ചപ്പെട്ട ഒരു മുഖം നൽകുന്നു.

ആദ്യം മുതൽക്കേ സഭാ നേതൃത്വം വിദ്യാഭ്യാസത്തിനു കൊടുത്തുപോന്ന പ്രാധാന്യം വളരെയാണ്. മികവുള്ള വിദ്യാഭ്യാസസ്ഥാപനങ്ങൾ പടുത്തുയർത്താനും അവയെ മെച്ചപ്പെട്ട രീതിയിൽ മുമ്പോട്ടു കൊണ്ടുപോകാനും നേതൃത്വം എപ്പോഴും ശ്രമിച്ചു. സമൂഹത്തിലെ എല്ലാ വിഭാഗക്കാരെയും ഉൾക്കൊള്ളാനും ഉന്നത നിലവാരം ഉറപ്പിച്ചു നിർത്താനും സഭ എപ്പോഴും ശ്രമിച്ചു പോരുകയും ചെയ്തു. ജോസഫ് മാർത്തോമ്മാ തിരുമേനിയുടെ പ്രത്യേക ശ്രദ്ധയും വിദ്യാഭ്യാസത്തിൽ തന്നെയായിരുന്നു. തിരുവല്ലയിൽനിന്ന് തിരുവനന്തപുരത്തേക്ക് എം.സി.റോഡുവഴി പോകുമ്പോൾ കൊട്ടാരക്കര കഴിഞ്ഞ് ആയൂരിൽ തല ഉയർത്തി നിൽക്കുന്ന വലിയ വിദ്യാഭ്യാസ സമുച്ചയം സഭയ്ക്ക് ഒരു വലിയ അഭിമാനം തന്നെയാണ്. നാട്ടിൻപുറത്തെ വെറുമൊരു സാധാരണ സ്ഥലമാണ് തിരുമേനിയുടെ കൈയിലെത്തിയപ്പോൾ വലിയൊരു സ്ഥാപനമായി മാറിയത്. ജോസഫ് മാർത്തോമ്മാ തിരുമേനി വിവിധ മേഖലകളിൽ ശ്രദ്ധ പതിപ്പിച്ചു. ആവശ്യത്തിന് പണം കണ്ടെത്തി ചെറുതും വലുതുമായ അനേകം സ്ഥാപനങ്ങൾ നിർമ്മിക്കുകയും പരിപാലിക്കുകയും ചെയ്തു.

സഭാചരിത്രത്തിലുള്ള അഗാധമായ വിജ്ഞാനമാണ് ജോസഫ് മാർത്തോമ്മാ തിരുമേനിയുടെ പ്രത്യേകത. ഈ ചരിത്ര പാഠങ്ങളൊക്കെയും കുടുംബത്തിൽ നിന്നു ബാല്യകാലം മുതലേ കിട്ടിയ



താവാം. എപ്പിസ്കോപ്പാ ആയിരുന്ന സമയത്ത് മുതിർന്ന ഒരു തിരുമേനിയോടൊപ്പം മലേഷ്യയിൽ ഒരു യുവജന സമ്മേളനത്തിൽ പങ്കെടുത്തപ്പോഴുണ്ടായ ഒരു സംഭവം. മുതിർന്ന തിരുമേനിയുടെ പ്രസംഗം കഴിഞ്ഞപ്പോൾ യുവാക്കൾക്ക് ചോദ്യം ചോദിക്കാനുള്ള അവസരമായി. പൗരസ്ത്യ സഭകളിലെ പള്ളികളൊക്കെ കിഴക്കു-പടിഞ്ഞാറു നോക്കി പണിയുന്നതെന്തുകൊണ്ടെന്നായിരുന്നു ഒരാളുടെ ചോദ്യം. തിരുമേനിക്ക് പെട്ടെന്ന് ഉത്തരം പറയാനായില്ല. ഐറേനിയസ് എപ്പിസ്കോപ്പാ മുന്നോട്ടു നീങ്ങി താൻ വിശദീകരിച്ചു കൊള്ളട്ടെ എന്ന് ചോദിച്ചു. തിരുമേനി സന്തോഷത്തോടെ അനുമതി നൽകി. പൗരസ്ത്യ സഭകളുടെ പ്രത്യേകത അദ്ദേഹം വിശദീകരിച്ചു. പൗരസ്ത്യസഭകൾക്ക് പ്രാദേശികമായ സ്വഭാവങ്ങളേറെയുണ്ട്. പ്രകൃതിയോടുള്ള ആഭിമുഖ്യം, പരമ്പരാഗതമായ രീതികളിലുള്ള താൽപ്പര്യം എന്നിവയൊക്കെ അതിൽ പ്രധാനമാണ്. കിഴക്ക് ദിക്കും സൂര്യനും സൂര്യോദയവുമൊക്കെ ഇങ്ങനെ പ്രധാന ചിന്തകൾ തന്നെയാണ്. അതുകൊണ്ടാണ് പള്ളിപണിയുമ്പോൾ കിഴക്കിനു പ്രാധാന്യം വരുന്നതെന്നായിരുന്നു ഐറേനിയസ് തിരുമേനിയുടെ വിശദീകരണം.

ഒരു രാഷ്ട്രീയ നേതാവിനു വേണ്ട ഗുണങ്ങളൊക്കെയുമുണ്ട് ജോസഫ് മാർത്തോമ്മാ തിരുമേനിയിൽ. അതിൽ ഏറ്റവും പ്രധാനം അതുല്യമായ ആജ്ഞാശക്തിയും ദീർഘവീക്ഷണവുമാണ്. സ്വന്തമായി നിലപാട് സ്വീകരിക്കാനും ശരിയെന്നു തോന്നുന്ന ഭാഗത്ത് അവസാനം വരെ ഉറച്ചു നിൽക്കാനും ശേഷിയുള്ള ആളാണദ്ദേഹം. തരംപോലെ നിലപാടു മാറ്റാൻ അദ്ദേഹം ഒരിക്കലും തയ്യാറാവില്ല. എവിടെയെങ്കിലും തെറ്റു കണ്ടാൽ കണ്ടുപിടിക്കാനും അദ്ദേഹത്തിന് എളുപ്പം കഴിയും. തെറ്റുകാണിക്കുന്ന ഒരാൾ തിരുമേനിയെക്കണ്ട് അതേറ്റു പറഞ്ഞാൽ ക്ഷമിക്കാനുള്ള വലിയ മനസ്സും അദ്ദേഹത്തിനുണ്ട്. സഭാധ്യക്ഷനെന്നതിനപ്പുറം സഭയ്ക്കു പുറത്ത് മറ്റു സഭകളിലും രാഷ്ട്രീയ മേഖലകങ്ങളിലുമൊക്കെ സൗഹൃദവും സ്വാധീനവും ഉണ്ടാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഈ വലിയ ബന്ധങ്ങൾ തുടരുന്നതിലുമുണ്ട് തിരുമേനിക്കു വലിയ ശുഷ്കാന്തി. പ്രത്യേകിച്ച് രാഷ്ട്രീയ ബന്ധങ്ങളും ആർക്കും മനസിലാക്കാനാവാത്ത തരം സ്വാധീനങ്ങളും.

"മലയാള മനോരമ" മുൻ എഡിറ്റോറിയൽ ഡയറക്ടർ തോമസ് ജേക്കബ്, ജോസഫ് മാർത്തോമ്മാ തിരുമേനിയുടെ ഈ പ്രത്യേകത വളരെ ഭംഗിയായി അവതരിപ്പിക്കുന്നുണ്ട്. ഒരു കാലത്ത് കേരള രാഷ്ട്രീയത്തിലെ ഒരു വലിയ കൂട്ടുകെട്ടായിരുന്നു പട്ടംതാണുപിള്ള, സി. കേശവൻ, ടി.എം. വർഗീസ് എന്നിവരുടേതെന്ന് തോമസ് ജേക്കബ് ചൂണ്ടിക്കാട്ടുന്നു. മൂവരും തല മൂത്ത നേതാക്കൾ. " ഇതിൽ പട്ടവും സി. കേശവനും മുഖ്യമന്ത്രിമാരായി. ടി.എം. വർഗീസിനു മുഖ്യമന്ത്രിയാകാൻ കഴിഞ്ഞില്ല. മറ്റൊരു വിധത്തിൽ പറഞ്ഞാൽ അദ്ദേഹത്തെ മുഖ്യമന്ത്രിയാക്കിയില്ല. ജോസഫ് മാർത്തോമ്മാ അന്ന് മാർത്തോമ്മാ സഭാ അദ്ധ്യക്ഷനായിരുന്നുവെങ്കിൽതീർച്ചയായും ടി. എം. വർഗീസും മുഖ്യമന്ത്രിയാവുമായിരുന്നു". തോമസ് ജേക്കബ് വിശദീകരിക്കുന്നു.

> സ്വന്തമായി നിലപാട് സ്വീകരിക്കാനും ശരിയെന്നു തോന്നുന്ന ഭാഗത്ത് അവസാനം വരെ ഉറച്ചു നിൽക്കാനും ശേഷിയുള്ള ആളാണദ്ദേഹം. തരംപോലെ നിലപാടു മാറ്റാൻ അദ്ദേഹം ഒരിക്കലും തയ്യാറാവില്ല.

എങ്കിലും മാർത്തോമ്മാ സഭാംഗമായിരുന്ന ടി.എം.വർഗീസിന്റെ ഒരു പൂർണമായ പ്രതിമ തിരുവനന്തപുരത്തു സ്ഥാപിക്കാൻ ജോസഫ് മാർത്തോമ്മാ തിരുമേനി മുൻകൈ എടുത്ത കാര്യം തോമസ് ജേക്കബ് ചൂണ്ടിക്കാട്ടുന്നു. മെത്രാപ്പോലീത്താ ചെയർമാനായി രൂപീകരിച്ച ടി.എം. വർഗീസ് ഫൗണ്ടേഷനാണ് കേശവദാസപുരത്ത് നാഷണൽ ഹൈവേയും എം.സി.റോഡും ചേരുന്നിടത്ത് ടി.എം. വർഗീസിന്റെ പ്രതിമ സ്ഥാപിച്ചത്. മുൻ ഡി.ജി.പി. ഡോ. പി.ജെ അലക്സാണ്ടർ അതിന്റെ സെക്രട്ടറിയുമായിരുന്നു.

89 വയസ്സ് പൂർത്തീകരിച്ച് നവതിയിലേക്ക് പ്രവേശിക്കുന്ന അഭി. തിരുമേനിക്ക് ജന്മദിനാശംസകൾ നേരുന്നു.

# സമാനതകളില്ലാത്ത വ്യക്തിത്വം

## അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ



**റവ. ജോജൻ മാത്യൂസ് ജോൺ**
ഭദ്രാസന സെക്രട്ടറി

പമ്പാ നദിയുടെ തീരത്ത് സ്ഥിതി ചെയ്യുന്ന മാരാമണ്ണിലെ സാമാന്യം നല്ല സമ്പത്തും, പേരു പെരുമയും പൗരോഹിത്യ പാരമ്പര്യവും തിങ്ങിനിറഞ്ഞ് നിൽക്കുന്നതുമായ പാലക്കുന്നത്ത് കുടുംബത്തിൽ ജന്മമെടുക്കുവാൻ കഴിഞ്ഞുതന്നെയാണ് അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിന്റെ മഹാത്മ്യം. ലോകപ്രകാരം ഉയരാനുള്ള എല്ലാ സാദ്ധ്യതകളും വിദ്യാഭ്യാസ യോഗ്യതയും ആ കാലത്ത് ഉണ്ടായിരുന്നിട്ടും തന്റെ പിതാമഹന്മാർ സ്വീകരിച്ച സഭാ ശുശ്രൂഷാ സ്ഥാനമാണ് തിരുമേനി തെരഞ്ഞെടുത്തത്.

മലങ്കര മാർത്തോമ്മാ സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായ ഡോ.ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ 21-ാം മലങ്കര മാർത്തോമ്മാ മെത്രാപ്പോലീത്താ എന്ന സ്ഥാനത്ത് സമാനതകളില്ലാത്ത സമുന്നത നേതൃത്വത്തിന്റെയും മഹത്തായ പൈതൃകത്തിന്റെയും ശ്രേഷ്ട ഇടയനാണ്. ദൈവകൃപയിൽ ശരണപ്പെട്ട് അപ്പോസ്തോലനായ വിശുദ്ധ പൗലോസിനപ്പോലെ എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം ഞാൻ സകലത്തിലും മതിയാകുന്നു എന്ന ഉറച്ച വിശ്വാസത്തോടെയും ധൈര്യത്തോടെയും തന്റെ യാത്രകളെല്ലാം മിഷനറി യാത്രകളാക്കി മാറ്റി അഭിവന്ദ്യ തിരുമേനി ജൂൺ മാസം 27-ാം തീയതി 90-ാം വയസ്സിലേക്ക് പ്രവേശിക്കുകയാണ്. യൗവ്വനത്തെ വെല്ലുന്ന ഊർജ്ജസ്വലതയോടെ കർമ്മനിരതമായി മലങ്കര സഭയെ കാലോചിതമായി നയിക്കുന്നു.

മറ്റൊന്നിൽ ലയിച്ചിറങ്ങുകയും രുചി പകരുകയും അതിനെ കേടു കൂടാതെ സൂക്ഷിക്കുകയും ചെയ്യുന്ന ഉപ്പും, ഇരുട്ടു വീണ ഇടനാഴികളിൽ തെളിയുന്ന പ്രതീക്ഷയുടെ തിരിനാളവും ഒത്തു ചേരുന്ന അജപാലന ദൗത്യമാണ് കഴിഞ്ഞ 63 വർഷമായി അഭിവന്ദ്യ തിരുമേനി നിർവ്വഹിക്കുന്നത്. തിരുമേനിയുടെ ഉന്നതമായ ദർശനങ്ങളും കാരുണ്യമനോഭാവും മലങ്കര

മാർത്തോമ്മാ സുറിയാനി സഭയിൽ അനേകം പ്രസ്ഥാനങ്ങൾ രൂപം കൊള്ളുന്നതിന് കാരണമായി. പദ്ധതികൾ ആരംഭിക്കുവാൻ ആവേശം കാട്ടുക മാത്രമല്ല, അർപ്പണബോധത്തോടുകൂടി അവയെല്ലാം മുമ്പോട്ട് കൊണ്ടു പോകാനും തിരുമേനി ബദ്ധശ്രദ്ധനായിരുന്നു. ചില ഉദാഹരണങ്ങൾ പറയട്ടെ, അഭിവന്ദ്യ തിരുമേനി ചെന്നൈയിൽ ചെട്പെട്ട് പള്ളിയിൽ വികാരി ആയിരുന്നപ്പോൾ അണ്ണാനഗറിൽ 30 സെന്റ് സ്ഥലം വാങ്ങാൻ എടുത്ത തിരുമാനം ഇന്ന് സഭയുടെ അഭിമാനമായി നിലനിൽക്കുന്നു. നവിമുംബൈ, വാഷി, ഡൽഹി എന്നീ സ്ഥലങ്ങളിലെ പള്ളികളും അരമനകളും തിരുമേനിയുടെ സംഭാവനകളാണ്. നമ്മുടെ കാസർകോഡുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആയൂർ മാർത്തോമ്മാ കോളജ്, അഞ്ചൽ റബ്ബർ എസ്റ്റേറ്റ്, കറ്റാനം നേഴ്സിംഗ് കോളജ്, ഫാർമസി കോളജ് എന്നിവയൊക്കെ തിരുമേനിയുടെ ദർശന സാക്ഷാത്കാരമാണ്. തിരുവനന്തപുരം വഴുതക്കാട് പള്ളി, മുക്കോലയ്ക്കൽ ബഥേൽ പള്ളി, ജെ.എം.എം.സ്റ്റഡി സെന്ററിനുവേണ്ടി വാങ്ങിയ സ്ഥലം അങ്ങനെ കേരളത്തിലും ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങളിലും വിദേശങ്ങളിലും മറ്റുമുള്ള ഒട്ടേറെ നിർമ്മാണ പ്രവർത്തനങ്ങളും വസ്തുക്കളും തിരുമേനിയുടെ സംഭാവനകളാണ്.

നന്മയും കരുണയും ആർദ്രതയും ദയയും മനസ്സലിവും തിരുമേനിയുടെ പ്രവർ ത്തനങ്ങളുടെ മൂലധനമാണ്. തിരുമേനിയെ കാര്യകാരണങ്ങളില്ലാതെ നിശിതമായി വിമർശിക്കുന്ന ആളുകളായാലും അങ്ങനെയുള്ളവരുടെ ജീവിതത്തിൽ ഏതെങ്കിലും തരത്തിലുള്ള വിഷമസന്ധി ഉണ്ടായി എന്നറിഞ്ഞാൽ മറ്റൊന്നും ചിന്തിക്കാതെ അവരുടെ രക്ഷയ്ക്കും ആശ്വാസത്തിനുമായി ഓടി എത്തുന്ന വലിയ മനസ്സിന്റെ ഉടമ കൂടെയാണ് തിരുമേനി. അനേക രോഗികൾക്ക് പ്രത്യേകിച്ച് വൈദീകർക്കും സുവിശേഷകർക്കും അവരുടെ ആവശ്യം അറിഞ്ഞ് അവരെ സഹായിക്കുന്നതിന് മുൻകൈ എടുക്കുകയും തന്റെ വ്യക്തിപരമായ സാമ്പത്തിക സഹായം അവർ പ്രതീക്ഷിക്കുന്നതിലും ഉപരിയായി നൽകി കൊടുക്കുന്നതിലും തിരുമേനി പ്രത്യേകം ശ്രദ്ധിക്കുന്നു.

ഭയം എന്ന വാക്ക് തിരുമേനിയുട നിഘണ്ടുവിലില്ല. പ്രതിസന്ധികൾക്കു മുമ്പിൽ തളരുന്ന സ്വഭാവവും തിരുമേനിക്കില്ല. പ്രതിസന്ധികളെപ്പോലും മഹത്തായ സാദ്ധ്യതകളാക്കി മാറ്റുവാൻ കഴിയുന്ന അസാധാരണമായ കർമ്മശേഷിയുടെ ആൾരൂപമാണ് തിരുമേനി. എത്ര സങ്കീർണ്ണമായ പ്രശ്നങ്ങൾ ആയാലും അതിന്റെ എല്ലാ വശങ്ങളും തെളിവുകളും രേഖകളും പരിശോധിച്ച് തനിക്ക് ബോധ്യമായി ഒരു തീരുമാനം എടുത്താൽ എന്തെല്ലാം സമ്മർദ്ദങ്ങൾ ഉണ്ടായാലും എതിർപ്പുകൾ ഉണ്ടായാലും താൻ എടുത്ത തീരുമാനം ഒരു കാരണവശാലും മാറ്റുകയില്ല. അതിൽ ഉറച്ചു തന്നെ നിൽക്കും. എതിർപ്പുകളുടെ മദ്ധ്യേ കുലുങ്ങാതെ സത്യത്തിനും നീതിയ്ക്കും വേണ്ടി നിർഭയം നിൽക്കുന്ന ഒരു മഹാ ഇടയനാണ് അഭിവന്ദ്യ തിരുമേനി.

ആരുടെയും അഭിപ്രായങ്ങൾ മുഴുവാനായി അംഗീകരിക്കുന്നതിനോ അതിനോട് യോജിക്കുന്നതിനോ തിരുമേനി തയ്യാറല്ല. തന്റെ സ്വന്തം വിലയിരുത്തലുകളിലൂടെയും ക്രിസ്തീയ മൂല്യങ്ങളുടെയും അടിസ്ഥാനത്തിൽ മാത്രമേ സ്വീകരിക്കുകയോ തള്ളുകയോ ചെയ്യാറുള്ളു. അതു കാരണം ചിലരുടെയൊക്കെ രൂക്ഷമായ എതിർപ്പുകൾ തിരുമേനിക്ക് നേരിടേണ്ടി വന്നിട്ടുണ്ട്. തിരുമേനിയുടെ ഉറച്ച നിലപാടുകൾ പലപ്പോഴും ശരിയായി വന്നിട്ടുണ്ട്. തിരുമേനിയുടെ ഭരണനൈപുണ്യത്തെയോർത്ത് ദൈവത്തിന് സ്തോത്രം ചെയ്യാം.

അസാദ്ധ്യമെന്നു വിചാരിക്കുന്ന കാര്യങ്ങൾ ആലോചനശക്തി, ധൈര്യം, ക്ഷമ മുതലായ ഗുണങ്ങൾ കൊണ്ട് സാധിക്കുകയും മഹൽകാര്യങ്ങൾ സാധിക്കുന്നതിനുള്ള ശക്തിയെ കേവലം സ്വാർത്ഥത്തിനായി ഉപയോഗിക്കാതെ പൊതുവെ സഹായം ആവശ്യമുള്ള ആരുടെയെങ്കിലുമോ നന്മയ്ക്കും അഭ്യുന്നതിക്കുമായി ഉപയോഗിക്കുക തിരുമേനിയുടെ ഏറ്റവും വലിയ ഗുണമാണ്. സ്നേഹിതരോടു വിശ്വസ്തതയും എതിരാളികളോട് സ്നേഹവും കാണിക്കുക എന്നത് തിരുമേനിയുടെ ജീവിതശൈലിയാണ്. ദൈവഭക്തിയും വിശ്വാസവും സ്വഭാവത്തിന്റെ അസ്ഥിവാരമായി സ്ഥാപിച്ചുകൊണ്ടുള്ള ജീവിതത്തെ ദൈവം തമ്പുരാൻ മാനിച്ചിരിക്കുകയാണ്.

ഗംഭീരപൗരുഷത്വം കൊണ്ട് ശ്രീ.വീരമാർത്താണ്ഡ വർമ്മ മഹാരാജാവിനോടും ജീവിത വിജയം കൊണ്ട് രാജാ കേശവദാസനോടും സ്വജാതി സ്നേഹം കൊണ്ട് മോശയോടും ഹൃദയപരമാർത്ഥതകൊണ്ട് ദാവീദിനോടും തുല്യനായ അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ സഭയ്ക്ക് അഭിമാനഭാജനമാണെന്ന് ഓർത്തുകൊണ്ട് എല്ലാ മംഗളാശംസകളും അർപ്പിക്കുന്നു.

# എക്യുമിനിക്കൽ പ്രസ്ഥാനത്തിന്റെ കാരണവരായ

## അഭി. ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ

> "
> തിരുമേനിയുടെ എക്യുമിനിക്കൽ രംഗത്തെ സ്മരണകൾ ഭാവിതലമുറകൾക്കുവേണ്ടി കുറിച്ചിടുന്നത് പ്രയോജനകരമായിരിക്കും എന്നാശിക്കുന്നു



**ഫാ. ഡോ. റെജി മാത്യു**
ഡീൻ ഓഫ് സ്റ്റഡീസ്, പഴയസെമിനാരി

മലങ്കര മാർത്തോമ്മാ സഭയുടെ പ്രധാന
പിതാവായ അഭി. ഡോ. ജോസഫ് മാർ
ത്തോമ്മാ മെത്രാപ്പോലീത്തായുമായി പരിചയ
പ്പെടുവാൻ എനിക്ക് ആദ്യമായി അവസരം ലഭി
ച്ചത്. 1985 ജൂൺ 26 മുതൽ ജൂലൈ 2 വരെ ദക്ഷിണ
കൊറിയയിലെ സോളിൽ നടന്ന സി.സി.എ
അസംബ്ലിയിൽ വച്ചാണ്. അന്ന് അദ്ദേഹം മാർ
ത്തോമ്മാ സഭയിലെ ഒരു എപ്പിസ്കോപ്പായും
ബലഹീനനായ ഞാൻ ഒരു യുവ ശെമ്മാശനു
മായിരുന്നു. പ്രഥമ ദൃഷ്ഠ്യാ ഗൗരവക്കാരനാ
യി കാണപ്പെട്ട തിരുമേനിയുടെ സ്നേഹപൂർവ്വ
മായ പെരുമാറ്റം എനിക്ക് വളരെ ഹൃദ്യമായി തോന്നി. സഹോദരസഭകളോട് അദ്ദേഹം ആദരപൂർവ്വം ഇടപെടുന്നത് അന്നും ഇന്നും എന്നെ ആകർഷിച്ചിട്ടുണ്ട്. ഞാൻ നാഗപ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പലായിരുന്നപ്പോൾ അവിടെ വരികയും ഞങ്ങളെ അനുഗ്രഹിക്കുകയും ചെയ്തിട്ടുണ്ട്. നീണ്ട ഇടവേളയ്ക്കുശേഷം വീണ്ടും തിരുമേനിയുമായി കൂടുതൽ ഇടപഴകുവാൻ സാധിച്ചത് കേരളാ കൗൺസിൽ ഓഫ് ചർച്ചസിന്റെ ജനറൽ സെക്രട്ടറിയായി 2014 ൽ

ഞാൻ ചുമതലയേറ്റതു മുതലാണ്. എന്റെ ഔദ്യോഗിക കൃത്യങ്ങൾ ആരംഭിക്കുന്നതിനുമുൻപ് തന്നെ തിരുമേനിയെ അരമനയിലെത്തി കാണുകയും പ്രോത്സാഹന വാക്കുകളിലൂടെയുള്ള അനുഗ്രഹങ്ങൾ സ്വീകരിക്കുകുയം ചെയ്തു. 2019-ൽ ഞാൻ ചുമതല വിടുന്നതു വരെയുള്ള അഞ്ചുവർഷക്കാലം അദ്ദേഹം നൽകിയ പിന്തുണയും, ഉപദേശങ്ങളും എനിക്ക് വളരെ ധൈര്യം പകരുകയുണ്ടായി. പ്രത്യേകിച്ചും ഒരു പ്രത്യേക ഘട്ടത്തിൽ കെ.സി.സി. നേരിട്ട ഒരു വെല്ലുവിളിയെ അഭിമുഖീകരിക്കുവാൻ സാധിച്ചത് അദ്ദേഹത്തിന്റെ ഉറച്ച നിലപാടിന്റെ കൂടി വെളിച്ചത്തിലാണ്.

എക്യുമിനിക്കൽ പ്രസ്ഥാനത്തിന്റെ വിവിധ മേഖലകളായ KCC, NCCI, CCA, WCC എന്നിവയിലെല്ലാം പ്രവർത്തിച്ചും നേതൃത്വം നൽകിയുമുള്ള അദ്ദേഹത്തിന്റെ പരിചയം സഭൈക്യ പ്രസ്ഥാനത്തിന്റെ കാരണവരായി അദ്ദേഹത്തെ വേറിട്ടു നിർത്തുന്നു. കേരളത്തിലെ മറ്റൊരു ബിഷപ്പിനും ഈ നാലു മേഖലകളിലും ഒരുപോലെ പ്രവർത്തിക്കുവാൻ സാധിച്ചിട്ടുണ്ട് എന്ന് തോന്നുന്നില്ല. 1990 മുതൽ 1994 വരെ NCCI പ്രസിഡന്റായും 2000 മുതൽ 2005 വരെ CCA പ്രസിഡന്റായും സേവനമനുഷ്ഠിച്ച തിരുമേനി WCC യുടെ  കാൻബറാ, ഹറാറെ, പോർട്ടോ അലിഗ്രെ അസംബ്ലികളിൽ സംബന്ധിച്ചിട്ടുണ്ട്. 2007-ൽ അഭി. തിരുമേനി മാർത്തോമ്മാ സഭയുടെ മെത്രാപ്പോലീത്തയായി ചുമതലയേറ്റപ്പോൾ WCC ജനറൽ സെക്രട്ടറി ഡോ. സാമുവൽ കോബിയ അയച്ച അഭിനന്ദന കുറിപ്പിൽ തിരുമേനിയുടെ എക്യുമിനിക്കൽ ദർശനവും നേതൃപാടവവും



പ്രകീർത്തിച്ചിട്ടുണ്ട്. അതോടൊപ്പം തന്നെ തിരുമേനി CCA പ്രസിഡന്റായി സേവനമനുഷ്ടിച്ച കാലത്ത് കംബോഡിയ, ശ്രീലങ്ക, ഇന്ത്യയുടെ വടക്കു കിഴക്കൻ പ്രദേശങ്ങൾ എന്നിവിടങ്ങളിൽ നടന്ന കലാപ മേഖലകൾ സന്ദർശിച്ചു നടത്തിയ ഇടപെടലുകൾ അദ്ദേഹം പ്രത്യേകം പരാമർശിക്കുന്നുണ്ട്. CASA യിലും ECLOF ലും തിരുമേനി പ്രവർത്തിച്ച കാലത്ത് അർത്ഥവത്തായ നേതൃത്വം നൽകിയിട്ടുണ്ട്. സുദീർഘമായ എക്യുമിനിക്കൽ പ്രവർത്തനങ്ങൾ കൊണ്ടാകാം തിരുമേനിയുടെ പ്രസംഗങ്ങളിലും, എഴുത്തുകളിലും സഭയുടെ സാമൂഹിക പ്രതിബദ്ധത നിറഞ്ഞു നിൽക്കുന്നത്. മലങ്കര സഭാതാരകയിലെ മെത്രാപ്പോലീത്തായുടെ കത്ത് ആനുകാലികവും, പാർശ്വവൽക്കരിക്കപ്പെടുന്നവരോടുള്ള കരുതൽ പ്രകടമാക്കുന്നവയുമാണ്. തിരുമേനിയുടെ എക്യുമിനിക്കൽ രംഗത്തെ സ്മരണകൾ ഭാവി തലമുറകൾക്കുവേണ്ടി കുറിച്ചിടുന്നത് പ്രയോജനകരമായിരിക്കും എന്നാശിക്കുന്നു.

പൗരസ്ത്യ പാരമ്പര്യത്തിൽ ജീവിക്കുവാൻ ശ്രമിക്കുന്ന ഏതൊരാൾക്കും അദ്ദേഹത്തിന്റെ ആരാധന ആകർഷകമാണ്. സുറിയാനി ഗീതങ്ങൾ ആലപിക്കുന്നതിൽ ശ്രദ്ധാലുവായ തിരുമേനി താൻ കാർമ്മികത്വം വഹിക്കുന്ന ചടങ്ങുകളിൽ മറ്റു സഭാ പിതാക്കന്മാർ സന്നിഹിതരാണെങ്കിൽ അവരെ മാനിക്കുവാനും അവർക്കു കൂടി പങ്കാളിത്തം നല്കുവാനും ശ്രമിക്കുന്നതും നമ്മെയെല്ലാം ആകർഷിക്കുന്ന സംഗതിയാണ്. നവതിയിലേക്ക് പ്രവേശിക്കുന്ന അഭിവന്ദ്യ തിരുമേനിയ്ക്ക് ജന്മദിനാശംസകൾ നേരുകയും ദൈവം ആരോഗ്യവും പരിശുദ്ധാത്മാ നിറവും നൽകി തുടർന്നും പ്രവർത്തിയ്ക്കുവാൻ സഹായിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. തിരുമേനിയുടെ എക്യുമിനിക്കൽ രംഗത്തെ സ്മരണകൾ ഭാവിതലമുറകൾക്കുവേണ്ടി കുറിച്ചിടുന്നത് പ്രയോജനകരമായിരിക്കും എന്നാശിക്കുന്നു.

# അറിഞ്ഞതിലും ആഴമുള്ള അറിവ്



**മിന്റു പി. ജേക്കബ്**
മലയാള മനോരമ, പത്തനംതിട്ട



ആയുസിൽ 9 പതിറ്റാണ്ട് പിന്നിടുന്ന മാർത്തോമ്മാ മെത്രാപ്പൊലീത്തയെ അങ്ങേയറ്റം പോയാൽ 3 പതിറ്റാണ്ടിന്റെ പരിചയമേ എനിക്കുള്ളു. വൈദികനായി ആദ്യം ചുമതലയേറ്റത് എന്റെ മാതൃ ഇടവകയായ റാന്നി പഴവങ്ങാടിക്കര ഇമ്മാനുവേൽ മാർത്തോമ്മാ പള്ളിയിലായതിനാൽ, ഞാൻ ജനിച്ചന്നു മുതൽ കേൾക്കുന്നതാണ് ഈ പേര്. ഡോ. ജോസഫ് മാർ ഐറേനിയോസ്, പി.റ്റി. ജോസഫ് അച്ചനായി ആദ്യം വന്നത് നമ്മുടെ പള്ളിയിലാണെന്നും തിരുമേനിക്കു നമ്മളെയെല്ലാം വലിയ കാര്യമാണെന്നും എന്റെ പിതാവ് എത്രയോ തവണ എന്നോടു പറഞ്ഞിരിക്കുന്നു. എങ്കിലും അന്നൊന്നും തിരുമേനിയുമായി നേരിട്ടു പരിചയപ്പെടാൻ എനിക്ക് അവസരം ലഭിച്ചിരുന്നില്ല.

മലയാള മനോരമയുടെ ലേഖകനായി കോഴിക്കോട് പ്രവർത്തിക്കുന്ന സമയത്താണ് ആദ്യമായി ജോസഫ് മാർത്തോമ്മയെ പരിചയപ്പെടുന്നത്. പഴവങ്ങാടിക്കര പള്ളിക്കാരനാണെന്നു പറഞ്ഞപ്പോൾ ആ മുഖത്തു കണ്ട ഓർമ്മത്തിളക്കത്തിൽ എനിക്ക് ഒരു കാര്യം ബോധ്യമായി. എന്തുകൊണ്ടാണ് ഞങ്ങളുടെ ഇടവ

കക്കാർ തിരുമേനി വികാരിയായിരുന്നതിന്റെ പേരിൽ മേനി നടിക്കുന്നതെന്ന്. മാരാമൺ കൺവൻഷനുമായി ബന്ധപ്പെട്ട് മനോരമ പുറത്തിറക്കിയ സപ്ലിമെന്റിലേക്ക് മെത്രാപ്പൊലീത്തയുടെ അഭിമുഖത്തിനായാണ് ഞാൻ അന്ന് അദ്ദേഹത്തെ നേരിൽ കണ്ടത്.

അന്ന് മറ്റൊരു കാര്യം കൂടി ബോധ്യപ്പെട്ടു, നാട്ടറിവുകളുടെയും പഴങ്കഥകളുടെയും നാട്ടുചരിത്രത്തിന്റെ അമൂല്യമായ വിജ്ഞാനകോശമാണ് തിരുമേനിയെന്ന്. 90 വർഷത്തെയും അതിനു മുൻപത്തെയും ചരിത്രം ആ മനസിൽ കാണാപാഠമാണ്. പമ്പയാറിന്റെ തീരം വളം നൽകി വളർത്തിയ ഫലസമൃദ്ധമായ മനസ്. ഇന്ത്യയുടെ സ്വാതന്ത്ര്യ സമര ചരിത്രവും നാട്ടുരാജ്യ വിപ്ലവങ്ങളും ദേശീയ പ്രസ്ഥാനങ്ങളുടെ മുന്നേറ്റവും തുടങ്ങി സഭയുടെ ചരിത്രവും നാടിന്റെ ചരിത്രവും കൃഷിയുടെ ചരിത്രവും തീയതിയും വർഷങ്ങളും വച്ച് തിരുമേനി പറയും. അന്നു പിരിയുമ്പോൾ, ഈ അറിവുകൾ ഒന്നെഴുതി സൂക്ഷിച്ചു കൂടേയെന്നു ചോദിച്ചപ്പോൾ സമയമുണ്ടല്ലോ എന്നായിരുന്നു മറുപടി.

മെത്രാപ്പൊലീത്തയുടെ ഓർമക്കുറിപ്പുകൾ പുസ്തകമാക്കിയാൽ കേരള ചരിത്രത്തിലെ ഒരമൂല്യ ശേഖരമായിരിക്കുമെന്ന കാര്യത്തിൽ ഉറപ്പുണ്ട്. കാരണം ആ ഓർമകൾ പഴയ പമ്പാ നദി പോലെ തെളിഞ്ഞതാണ്. തെളിഞ്ഞ ഓർമകൾ ഒരു നല്ല ഭരണാധികാരിക്കു വേണ്ട അടിസ്ഥാന ഗുണമാണ്. അതു വേണ്ടുവോളം ഉള്ളതു കൊണ്ടാണല്ലോ ഒരു സഭയെ ആടലും ഉലച്ചിലുമില്ലാതെ ഇങ്ങനെ നയിക്കാൻ കഴിയുന്നത്. പ്രായം ക്ഷീണിപ്പിക്കുകയല്ല, കൂടുതൽ കരുത്തു പകരുകയാണ് തിരുമേനിക്ക്. എല്ലാം കൃത്യമാകണമെന്ന നിർബന്ധം നവതി പിന്നിടുമ്പോഴും അദ്ദേഹത്തിനുണ്ട്. ഒരിക്കൽ പുലാത്തീനിൽ ഞാൻ കാണുമ്പോൾ ഒരു മരം വെട്ടുകാരൻ മെത്രാപ്പൊലീത്തയുടെ മുന്നിൽ നിൽക്കുകയാണ്. നാളെ രാവിലെ 10നു ഇവിടെ വരണം, നമുക്ക് ഒരുമിച്ച് കാറിൽ പോകാമെന്നു പറഞ്ഞാണ് മരംവെട്ടുകാരനെ തിരുമേനി യാത്രയാക്കിയത്. തുടർന്ന് എന്നോടായി പറഞ്ഞു, മാരാമണ്ണിലെ തറവാട്ട് പറമ്പിൽ കുറെ മരത്തിന്റെ കമ്പു കോതാനുണ്ട്. അത് കോതി ഉണക്കിയാൽ മാരാമൺ കൺവൻഷനു പാചക ആവശ്യങ്ങൾക്ക് തീയെരിക്കാൻ വേറെ പോകണ്ടല്ലോ? ജൂണിൽ മരം കോതി അടുത്ത വർഷത്തെ കൺവൻഷനു വിറകൊരുക്കുന്ന മെത്രാപ്പോലീത്താ.

പോയി മരം കോതി വിറക് അടുക്കി വയ്ക്കാൻ പറഞ്ഞാൽ മതി, അതു ചെയ്യാൻ അയാൾ തയ്യാറാണ്. എന്നിട്ടും മെത്രാപ്പൊലീത്ത നേരിട്ടു പോയി അതു ചെയ്യിച്ചു. ഏതു കാര്യത്തിലും എന്നതുപോലെ പൂർണതയ്ക്കും കൃത്യതയ്ക്കും വേണ്ടിയുള്ള ആത്മസമർപ്പണമാണതെന്നു ഞാൻ മനസിലാക്കുന്നു. സജീവമായ മനസും ശരീരവും മെത്രാപ്പൊലീത്തയ്ക്കു നവതിയുടെ നവോന്മേഷമാണ് നൽകുക എന്നതിൽ തർക്കമില്ല.

21-ാം നൂറ്റാണ്ടിൽ സഭയെ നയിക്കുന്ന 21-ാം മെത്രാപ്പൊലീത്ത സജീവതയുടെ പരകോടിയിൽ തന്നെയായിരിക്കണം. ആ നേതൃത്വമാണ് സഭയ്ക്കു സജീവത പകരുന്നത്. ജന്മദിനത്തിൽ സർവമംഗളങ്ങളും നേരുന്നു.





***അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്തക്ക് 90-ാം ജന്മദിനത്തിന്റെ ആശംസകൾ നേർന്നുകൊണ്ട് ഈ വരികൾ സമർപ്പിക്കുന്നു.***



**റവ. ഡോ. പി. ജി. ജോർജ്**
സീനായി മാർത്തോമ ചർച്ച്, U.K.

സേനയിൻ യഹോവയുടെ സേവന പരമ്പരയിൽ
പാലക്കുന്നത്തു ജന്മമേകി മഹൽഭവാൻ
ആയുസ്സിന്റെ ഉടയവൻ അരുളിയ വചനത്താൽ
ഉളവാക്കി സർവ്വത്തെയും സന്തുഷ്ടമാക്കി ഈ ഭൂവിൽ

ആണ്ടുകൾ താണ്ടി തൊണ്ണൂറിൽ എത്തി നിൽക്കെ
ഉയരുന്നു നന്ദി സ്തോത്രത്തിൽ പല്ലവികൾ
ജീവിത മഹത്വം തെളിയിച്ചു മലങ്കര സഭയിൽ
ശ്രേഷ്ഠ പദവികളിൽ പരിലസിച്ചു മെത്രാപ്പോലീത്തയായ്

ക്രിസ്തുവിൽ അപ്പോസ്തോലൻ തോമസിന്റെ പിന്നടിയിൽ
ഭാരതഭൂവിൽ തെളിയിച്ചല്ലോ സുവിശേഷദീപം
മലങ്കര സഭാ ഗാത്രത്തിനു ദിശയും ദീപ്തിയുമരുളി
ഇരുപത്തൊന്നാം മാർത്തോമാ ആയി വാണരുളി

ദൈവ ജനത്തിനു പാലകനായി ദിനരാത്രങ്ങൾ
കനിവും നല്ല മനസ്സലിവും ഉള്ള കൃപാകരൻ തണലിൽ
അജപാലക ശുശ്രൂഷയുടെ ഉന്നതഗിരികൾ കയറിയിറങ്ങി
ദൈവ സ്നേഹത്തിന്റെ പുത്തൻപതിപ്പായി വിളങ്ങി

യിസ്രായേലിനു ജീവരക്ഷ നൽകി പരിപാലിച്ചല്ലോ ദൈവം
ജോസഫിനു നല്കിയ നൽവരങ്ങൾ നിരവധിയല്ലോ
ജീവിതം ഇടുങ്ങിയതായി തോന്നിയ നിമിഷങ്ങളിലും
ദൈവീക കരുതലിൻ ഉദാത്ത മാതൃകയായി വിളങ്ങുന്നല്ലോ.

സേവനസരണിയിൽ സ്നേഹസ്പർശനം നല്കി സ്നേഹകരത്താൽ
ഏകി സാന്ത്വനം ദേശത്തിനു സൗഖ്യം പകരുവാൻ
നാനാ ജാതിമതസ്ഥർക്കു തണലായി ഗുണമേന്മയായ്
ക്രിസ്തുസഭയിൽ യശസ്സ് വാനോളം ഉയർന്നതാൽ

പുലരിയിൽ വിരിയും പുഷ്പങ്ങൾ ചൊരിയും
തൂമണം ഇളംതെന്നലിൽ പകരും പോൽ ശ്രേഷ്ഠമായ്
വിശേഷ നിറക്കൂട്ട് നിറഞ്ഞ ജീവിതം പകരട്ടെ
സ്നേഹവർണ്ണങ്ങളുടെ മഴവില്ലായി ചക്രവാളത്തിൽ

ദൈവകരുണയിൽ പുതുമാരി ചൊരിയട്ടെ ദാസനിൽ
നവതിയുടെ നാളുകൾ പുത്തൻ പ്രതീക്ഷകൾ ഉണർത്തി
നിറയട്ടെ നന്മകൾ പ്രകാശപൂരിതമാം ജീവിതവഴിയിൽ
ദർശനം പുലരട്ടെ നീണാൽ സഭാനാഥന്റെ സേവയിൽ

# 'ജോസഫ്' എന്ന നാമം

ഏറെ പരിചിതമായ വാക്കുകൾക്ക് വർത്തമാനകാലത്തിൽ അതർഹിക്കുന്ന അർത്ഥവ്യാപ്തി പകരുന്നില്ലെന്ന് പരീക്ഷണനിരീക്ഷണ അടിസ്ഥാനത്തിൽ സിദ്ധിച്ച ജ്ഞാനമാകുന്നു. ചില പദങ്ങൾ കാലാകാലങ്ങളായ് മനുഷ്യജീവിതത്തിൽ അനുസ്യൂതം പ്രവഹിക്കപ്പെടുന്ന നീർച്ചാലുകളായ് ഇടകലർന്ന് കിടക്കുന്നത് അക്ഷരാർത്ഥത്തിൽ അവ സംവദിക്കുന്ന ആശയപരമായ ആഴത്തിനാലും പരപ്പിനാലുമാണെന്ന് നിസംശയം പറയാം. അത്തരം ചില വാക്കുകളിൽ ഒന്നാണ് 'ഗുരു'. ക്രിസ്തു ദാഹജലത്തിനായ് നോക്കിയിരുന്ന കിണറിനോളം ആഴവും പരപ്പും ഗുരു എന്ന പദത്തിന് സിദ്ധിച്ചിട്ടുണ്ട്. വളരെ ലളിതമായ് ഉപയോഗിക്കാവുന്ന ചിന്തയല്ല, അളന്നുതൂക്കുവാൻ കഴിയാത്ത, ആൾക്കൂട്ടത്തിനുള്ളിൽ ഇതാ ഇയാൾ എന്ന് ചൂണ്ടിക്കാണിക്കുവാൻ കഴിയാത്ത, ശൈലിയിൽ, കാഴ്ച്ചപ്പാടിൽ, മൊഴികളിൽ വേറിട്ടുനിൽക്കുന്ന ആ ഒരാൾ. അസ്ഥിമഞ്ചരങ്ങളിൽ ജീവനായും മസ്തിഷ്ക്കത്തിൽ ചിന്തകളായും നാമറിയാതെ നമ്മിൽ വേരുറപ്പിക്കുന്നുണ്ട്.



അഭിനാഷ് തുണ്ടുമണ്ണിൽ

ചില പേരുകൾ കേട്ടാൽ അപ്രകാരമുള്ള നനവ് ഉള്ളിൽ പടരും. ക്രിസ്തുവിന്റെ ഹൃദയത്തുടിപ്പാകുവാൻ നിനച്ച ഫ്രാൻസിസ് അസീസി, അദ്ദേഹത്തിന്റെ ആ വിളി ഓർമ്മയില്ലേ 'സഹോദരൻ കള്ളാ, ഭക്ഷണ മേശയിലേക്ക് മടങ്ങി വരുക'. വിക്ടർ ഹ്യൂഗോയുടെ ലെസ് മിസറബിൾസിലെ ബിഷപ്പ് മൈരിയൽ, 'മെഴുകുതിരികാൽ അയാൽ മോഷ്ടിച്ചതല്ല, ഇത് ഞാൻ അയാൾക്ക് സമ്മാനിച്ചതാണ്' മഹാത്മജി തന്റെ അവസാന നാഴികയിൽ ഉരുവിട്ടിരുന്ന ശ്ലോകം 'തളർന്നാലും മടുത്താലും ഹേ മനുഷ്യാ, നീ വിശ്രമിക്കരുത്' അങ്ങനെ തുടങ്ങി ചില പേരുകളും വാചകങ്ങളും കേട്ടാൽ തന്നെ നമ്മൾ എത്രകണ്ട് നിർമ്മലീകരിക്കപ്പെടുന്നുണ്ട്. ജോസഫ് എന്ന പേരും സമാനമായ ആഴത്തിലേക്ക് നമ്മെ അനുനിമിഷം ആനയിക്കുന്നുണ്ട്. രക്തബന്ധുക്കളിൽ നിന്നും ഇത്രകണ്ട് യാതനയ്ക്ക് പാത്രമായ മറ്റാരെങ്കിലുമുണ്ടോ എന്ന് പല ആവർത്തി ചിന്തിച്ചു നോക്കേണ്ടിയതുണ്ട്. എങ്കിലും അപകട സമയത്ത് അഭയം ഏകുവാനും അനാഥമാക്കപ്പെടുന്ന സമയത്ത് ആശ്വാസമായ് കൂടെയെത്തുവാനും ജോസഫ് എന്ന പേരുകാരന് സാധിക്കുന്നുണ്ട്. പേരിന് അർത്ഥം ഉള്ളതുപോലെ ദൗത്യവും ഉണ്ട്. പലപ്പോഴും പേരിന്റെ അർത്ഥം ചികയുന്ന കുട്ടത്തിൽ പരതുവാൻ മറന്നു പോകുന്നതാണ് പേരിന്റെ ദൗത്യം.



മാർത്തോമ്മ സഭയുടെ പരമാധ്യക്ഷൻ ജോസഫ് മാർത്തോമ്മ മെത്രാപ്പോലീത്ത തിരുമേനിക്ക് പാരമ്പര്യമായ് ലഭിക്കേണ്ടിയ പേര് മാറ്റി ജോസഫ് എന്ന മാമോദീസ പേര്, മുഖ്യ കാർമീകൻ തീത്തൂസ് ദ്വിതീയൻ തിരുമേനി നൽകിയതിനും ഒരു ദൗത്യമുണ്ട്. നിയമ വിദ്യാർത്ഥി ആയിരുന്ന തിരുമേനിയുടെ പിതാവിന്റെ സഹോദരൻ തിരുവനന്തപുരം ഹോസ്റ്റലിലായിരുന്നപ്പോൾ തന്റെ പ്രിയ സുഹൃത്തിന് റ്റൈഫോയിഡ് ബാധിച്ചു. വിവരം അറിഞ്ഞവർ ഓരോരുത്തരായ് ഹോസ്റ്റൽ വിട്ടിറങ്ങി. എന്നാൽ കടുത്ത രോഗാവസ്ഥയിൽ തന്റെ പ്രിയ സുഹൃത്തിനെ ഒറ്റയ്ക്കാക്കുവാൻ അദ്ദേഹം കൂട്ടാക്കിയില്ല. പ്രാർത്ഥനയോടെ തന്റെ സുഹൃത്തിനെ ശിശ്രൂഷിക്കുകയും രോഗം ഭേദമാകുകയും ചെയ്തു, എന്നാൽ ആ രോഗം ശുശ്രൂഷിച്ച അദ്ദേഹത്തിന് പകർന്നു. അധികം താമസിക്കാതെ മരണവും സംഭവിച്ചു. തിരുമേനിയുടെ പിതാവിന്റെ സഹോദരനായ ആ നിയമവിദ്യാർത്ഥിയുടെ പേര് ജോസഫ് എന്നായിരുന്നു. പേരിന്റെ അർത്ഥം അല്ല പ്രധാനം, പേരിന്റെ ദൗത്യം ആണ് പ്രധാനം. ദൗത്യം മനസിലാകുന്നുവോ എന്നും അത് ശിരസാവഹിക്കുന്നുവോ എന്നതുമാണ് പരമപ്രധാനം. മനസിലാക്കുന്നവർ അപ്രകാരമാണ്, അനേക ജീവനുകൾക്ക് പ്രകാശമായ് എരിഞ്ഞ് തെളിഞ്ഞ് നിൽക്കും.

ജോസഫ് മാർത്തോമ്മ മെത്രാപ്പോലീത്ത തിരുമേനിയും തന്റെ പേരിന്റെ ദൗത്യം ശിരസാവഹിച്ച് അനേകർക്ക് പ്രാകാശമായ് എരിഞ്ഞുകൊണ്ടിരിക്കുന്നു. സഭയെ അകമഴിഞ്ഞ് സ്നേഹിച്ച് എണ്ണിയാലൊടുങ്ങാത്ത സേവനങ്ങളിലൂടെ ശാന്തമായൊഴുകുന്ന നീർച്ചാലുകണക്ക് അനുസ്യൂതം തുടരുന്നു. തിരുമേനിക്ക് ജന്മദിനാശംസകൾ നേരുന്നു

## ഭദ്രാസന കൗൺസിൽ അംഗങ്ങൾ 2017 - 2020







**Very Rev.T.K.Mathew**
(Vicar General)



**Rev.Jojan Mathews John**
(Diocesan Secretary)



**Adv. Ansil Komattu**
(Diocesan Treasurer)



Rev.John Thomas



Rev.K.E.Geevarghese



Rev.Roy Geevarghese



Rev.Dr.Saju Mathew



Rev. Jose C. Joseph



Babukutty Varghese



T.M.Mathew



Joseph Chacko



Adv.Kurian Joseph



Thomas Kovoor



Thomas Cheriyan



John Thomas Thekkumpuram



Varghese Abraham



Jacob Mathew



Anish Kunnapuzha



Jomy Jacob Samuel



Shijin Varghese



Annie Cherian



Mariamma Chacko



Rosamma Sunny



Sudha Jacob



Jolly Eapen



Valsamma Jacob



Soby Varkey

ധ്യാനം

# വിശ്വാസം എന്ന പ്രതീക്ഷ

വി. ലൂക്കോസ് 8:22-25



റവ. അനിൽ ജോസഫ്



**ദൈവം എല്ലാം നല്കുന്ന സൂപ്പർ മാർക്കറ്റല്ല, ദൈവം വലിയൊരു പ്രതീക്ഷയാണ്. ആ പ്രതീക്ഷയിലുള്ള വിശ്വാസം എപ്പോൾ നഷ്ടപ്പെടുന്നുവോ അപ്പോൾ ജീവിതവും കൂരിരുളിന്റെ അനുഭവത്തിലായിപ്പോകും.**



"Live to Drive" ഇന്ന് യാത്രകളെ സ്നേഹിക്കുന്ന ഏവരുടെയും മനസ്സിലും വാഹനത്തിലും പതിക്കുന്ന അടയാളപ്പെടുത്തൽ കണ്ണിനു ഇമ്പകരമായ കാഴ്ചകൾ തേടിപ്പോകുന്നവരുടെ സംഖ്യദിനം പ്രതി കൂടുന്നു. വെറുതെ കാഴ്ചകൾ കണ്ട് നടക്കുവാനായിട്ട് ഇഷ്ടപ്പെടുന്നവരാണ് ഭൂരിഭാഗം യാത്രികരും.

ഈ വേദഭാഗത്ത്, യേശുക്രിസ്തുവിന്റെ ഒരു യാത്രയാണ് പ്രതിപാദിച്ചിരിക്കുന്നത്. ഒരു ദിവസം യേശു ശിഷ്യന്മാരുമായി പടകിൽ കയറുന്നു. പടക് എന്നത് യാത്രക്കു പയോഗിക്കുന്ന വസ്തുവാണ്. എന്നാൽ ശിഷ്യന്മാരേയും ക്രിസ്തുവിനേയും സംബന്ധിച്ച് പടക് എന്നു പറയുന്നത് വേറെ ചില കാഴ്ചകൾ കൂടി വരച്ചിടുന്നു. ശിഷ്യന്മാരെ സംബന്ധിച്ച് ഒരു കാലത്ത് അവരുടെ ഉപജീവനമാർഗ്ഗമായിരുന്നു പടക്. 'വള്ളവും വലയും വിട്ട് ക്രിസ്തുവിനെ അനുഗമിച്ചവരാണവർ! യേശുക്രിസ്തുവിനെ സംബന്ധിച്ച് പടക് എന്നു പറയുന്നത് വചനം പങ്കുവയ്ക്കാനുള്ള ഇടമാണ്.

പടകിനെ ഒരു പ്രസംഗ പീഠമായി ക്രിസ്തു രൂപാന്തരപ്പെടുത്തുന്നു. (ലൂക്കോസ് 5:1-11) ഒരു ഇടത്തെ ക്രിയാത്മകമായ അനുഭവമാക്കി മാറ്റുവാൻ ക്രിസ്തു ശിഷ്യരായ നമുക്ക് സാധിക്കണം. ജീവിത യാത്രകളിൽ ഒരേ സ്ഥലത്തുതന്നെ, ആവർത്തന വിരസതയുണ്ടാക്കുന്ന പല കാര്യങ്ങളിൽ നാം ഇടപെട്ടു എന്നു വരാം. എന്നാൽ അതിനെ ക്രിയാത്മകമായ ഇടങ്ങളാക്കി രൂപപ്പെടുത്തുമ്പോൾ ജീവിതത്തിന്റെ മാരിവില്ലുകൾ നമുക്കു മുൻപിൽ തുറക്കപ്പെടുകയാണ്.

യേശു തന്റെ ശിഷ്യരോട് പറയുകയാണ് 'നാം തടാകത്തിന്റെ അക്കരെക്കു പോക'. ജീവിത സാഹചര്യങ്ങൾ അനുകൂലമായ ഇടത്തു മാത്രം ഒതുങ്ങിപ്പോകാതെ അവിടെ നിന്നും യാത്രയാകുവാൻ ക്രിസ്തു നമ്മെയും ക്ഷണി

ക്കുന്നു. കേൾവിക്കാർ അനേകമുള്ള (5:19) ഭവനാംഗങ്ങൾക്കു എത്തിച്ചേരുവാൻ സാധിക്കുന്ന (8:19) ശിഷ്യന്മാർക്കു സുപരിചിതമായ (5:1-11) ഇടം. എന്നാൽ സുരക്ഷിതത്വത്തിൽ നിന്നും പുറത്ത് കടക്കുവാൻ ക്രിസ്തു ശിഷ്യരെ പ്രേരിപ്പിക്കുന്നു. അക്കരെ എന്നൊക്കെ പറഞ്ഞാൽ, പൊതുവെ നാം ഗണിക്കുന്നത് സമൃദ്ധിയുടെ അടയാളപ്പെടുത്തലായാണ്. എന്നാൽ അക്കരെപ്പച്ച തേടിയുള്ള യാത്രയല്ല ക്രിസ്തുവും ശിഷ്യന്മാരും നടത്തുന്നത്. ഗരസേന്യ ദേശത്തേക്കാണ് അവരുടെ യാത്ര. ഭൂതബാധിതനായ ലെഗ്യോനും, പന്നികളെ മേയ്ക്കുന്നവരും, ക്രിസ്തുവിന്റെ സാന്നിദ്ധ്യത്തെ ഇഷ്ടപ്പെടാത്തതുമായ ആളുകൾ ഉള്ള ദേശം. നമ്മുടെ സുരക്ഷയെക്കാളുപരി മറ്റുള്ളവരെ സുരക്ഷിതരാക്കുക എന്നത് ദൈവത്തിന് നമ്മെക്കുറിച്ചുള്ള ഉദ്ദേശ്യമാണ്.

ആ യാത്രയിൽ ക്രിസ്തു ഉറങ്ങിപ്പോയി എന്നു നാം വായിക്കുന്നു. വിശ്രമമില്ലാതെ ശുശ്രൂഷ ചെയ്തവന് വിശ്രമം അനിവാര്യമായി വന്നിരിക്കുന്നു. ഈ തടാകത്തെയും കാലാവസ്ഥയേയും നന്നായി അറിയുന്ന ശിഷ്യരെ വിശ്വസിച്ച് ക്രിസ്തു മയങ്ങുന്നു. വിശ്രമം എന്നത് ഏവർക്കും അനിവാര്യമായ കാര്യമാണ്. ശരീരത്തേയും മനസ്സിനേയും ക്രിയാത്മകമാക്കുവാൻ വിശ്രമം ആവശ്യമാണ്. ലഭിക്കുന്ന സമയം വിശ്രമമില്ലാതെ ജോലി ചെയ്താൽ നിത്യമായ വിശ്രമത്തിലേക്കു പെട്ടെന്ന് എത്താം എന്നുള്ള ചിന്ത ഇന്നത്തെ കാലഘട്ടത്തിൽ വളരെ പ്രസക്തമാണ്. ഈ ലോക്ക്-ഡൗൺ കാലയളവ് മനുഷ്യർ വിശ്രമിച്ച സമയമാണ്. മനുഷ്യൻ വിശ്രമിച്ചപ്പോൾ പ്രകൃതിക്കും ജീവജാലങ്ങൾക്കും കുടുതൽ നന്മ ഉണ്ടായി. സൃഷ്ടി പ്രക്രിയയ്ക്ക് ശേഷം ദൈവം പോലും 7-ാം ദിനം വിശ്രമിക്കുന്നു. ഇന്ന് നമ്മുടെ ജീവിത യാത്രയിൽ വിശ്രമത്തിനായി സമയം നീക്കി വെക്കണമെന്ന് ഈ വേദഭാഗം നമ്മെ പഠിപ്പിക്കുന്നു.

തടാകത്തിൽ ചുഴലിക്കാറ്റ് രൂപം കൊള്ളുകയും പടകിൽ വെള്ളം നിറയുകയും ചെയ്യുന്നു. പ്രാണഭയത്തോടെ ശിഷ്യന്മാർ നില്ക്കുകയാണ്. ഈ ഗലീല തടാകത്തെ കൈവെള്ള പോലെ അറിയുന്നവരാണ് ശിഷ്യരിൽ ഭൂരിഭാഗം ആളുകളും. എന്നാൽ അവർക്കു അവരെ രക്ഷിക്കുവാനായി സാധിക്കുന്നില്ല. പ്രാണഭയത്തോടെ നിലവിളിച്ചു പറയുകയാണ് നാഥാ, ഞങ്ങൾ നശിച്ചു പോകുന്നു.' ഈ മഹാവ്യാധിയുടെ സമയത്ത് സ്ഥിതി വ്യത്യസ്ഥമല്ല. നമ്മുടെ ബുദ്ധിക്കും, ശക്തിക്കും, പണത്തിനും നിയന്ത്രിക്കുവാൻ സാധിക്കുന്നതല്ല കാര്യങ്ങളെന്നും ദൈവത്തിനു മാത്രമേ നമ്മെ രക്ഷിക്കുവാൻ സാധിക്കൂ എന്ന തിരിച്ചറിവ് ആവശ്യമാണ്. അവർ നിലവിളിച്ച് ക്രിസ്തുവിനെ ഉണർത്തുകയാണ്. യേശു കാറ്റിനേയും അതിന്റെ കോപത്തേയും ശാസിക്കുന്നു. സൃഷ്ടികർത്താവ് സൃഷ്ടിയോടു കല്പിക്കുമ്പോൾ അവിടെ ശാന്തത ഉണ്ടാകുന്നു.

ശിഷ്യന്മാരോടുള്ള ക്രിസ്തുവിന്റെ ചോദ്യം അതിപ്രസക്തമാണ്. 'നിങ്ങളുടെ വിശ്വാസം എവിടെ'? ഈ കൊറോണക്കാലത്ത് നമ്മോടും അനേകർ ചോദിച്ചു ദൈവം എവിടെ? അതിനുള്ള ദൈവത്തിന്റെ ഉത്തരമാണ് നിങ്ങളുടെ വിശ്വാസം എവിടെ? എന്നത്. വിശ്വാസം എന്നത് ചെറിയ ഒരു വാക്കാണ്. വായിക്കുവാനും ചിന്തിക്കുവാനും നിമിഷങ്ങൾ മതി. മനസിലാക്കുവാൻ ദിനങ്ങൾ മതിയാകും. എന്നാൽ വിശ്വാസത്തെ തെളിയിക്കുവാനും അത് നേടിയെടുക്കാനും ഒരു ജീവിതം തന്നെ മതിയാകില്ല. ദൈവം എല്ലാം നല്കുന്ന സൂപ്പർ മാർക്കറ്റല്ല, ദൈവം വലിയൊരു പ്രതീക്ഷയാണ്. ആ പ്രതീക്ഷയിലുള്ള വിശ്വാസം എപ്പോൾ നഷ്ടപ്പെടുന്നുവോ അപ്പോൾ ജീവിതവും കുരിരുളിന്റെ അനുഭവത്തിലായിപ്പോകും. ശിഷ്യന്മാരുടെ കുരിരുളിന്റെ അനുഭവത്തെ ക്രിസ്തു മാറ്റുമ്പോൾ അവർ ആശ്ചര്യഭരിതരാകുന്നു. രക്ഷിക്കാൻ ക്രിസ്തുവിനെ വിളിച്ചു എങ്കിലും ക്രിസ്തു ഇത്രയൊക്കെ ചെയ്യുമെന്ന് ശിഷ്യന്മാർക്കും അറിവില്ലായിരുന്നു. വിശ്വാസത്തിന്റെ അറിവില്ലായ്മയാണ്, അഭാവമാണ് ഇന്ന് ക്രിസ്തീയസഭ നേരിട്ടുകൊണ്ടിരിക്കുന്ന ഏറ്റവും വലിയ പ്രശ്നം. ആശ്ചര്യമല്ല വിശ്വാസം അത് ജീവിതത്തിന്റെ നിറവാണ്. പടകിനെ ക്രിസ്തു രൂപാന്തരപ്പെടുത്തിയതുപോലെ നമ്മുടെ ജീവിതങ്ങളെ രൂപപ്പെടുത്തുവാൻ, നമ്മുടെ സുരക്ഷിതത്വത്തെ മാത്രം കരുതി മറ്റുള്ളവരുടെ ആവശ്യത്തെ ഉപേക്ഷിക്കാതിരിപ്പാൻ, പ്രാണഭയത്തിന്റെ അനുഭവങ്ങളിൽ ദൈവത്തെ മുറുകെപ്പിടിക്കുവാൻ, വിശ്വാസത്തിൽ ദിനവും വളരുവാൻ ത്രിയേക ദൈവം നമ്മെ സഹായിക്കട്ടെ. *ആമേൻ.*

# ഭദ്രാസന പരിപാടികളിലൂടെ...

റവ.ജോജൻ മാത്യൂസ് ജോൺ
ഭദ്രാസന സെക്രട്ടറി

## ഭദ്രാസന അസംബ്ലി

ഭദ്രാസന അസംബ്ലിയുടെ 2018-2019ലെ വാർഷിക യോഗം 2019 ആഗസ്റ്റ് മാസം 3-ാം തീയതി ശനിയാഴ്ച രാവിലെ 10.00ന് ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ.ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ യുടെ അദ്ധ്യക്ഷതയിൽ തിരുവല്ല സെന്റ് തോമസ് മാർത്തോമ്മാ പള്ളിയിൽ നടന്നു. ഭദ്രാസനത്തി ന്റെയും, ഒറീസാമിഷൻ, ആനപ്രാമ്പാൽ ജെ.എം. എം.ജൂബിലി മന്ദിരം എന്നിവയുടെയും 2018-2019ലെ പ്രവർത്തന റിപ്പോർട്ടുകൾ ഉൾപ്പെടുന്ന ഭദ്രാസന ത്തിന്റെ 2018-2019ലെ വാർഷിക റിപ്പോർട്ടും, വരവ് ചെലവ് തെരട്ടും, 2019-2020ലെ ബഡ്ജറ്റും പാസ്സാക്കി.

## ഭദ്രാസനദിനം

2019 നവംബർ മാസം 17-ാം തീയതി ഞായറാഴ്ച ഭദ്രാസനദിനമായി ആചരിച്ചു. അന്ന് പുൾപിറ്റ് ചേഞ്ച് ക്രമീകരിച്ചു. ഭദ്രാസനത്തിന്റെ വികസന പ്രവർത്ത നങ്ങൾക്കായി പട്ടക്കാരുടെ നേതൃത്വത്തിൽ പ്രത്യേ കം ടീമായി ഇടവകകൾ സന്ദർശിച്ച് ഫണ്ട് ശേഖ രണം നടത്തുകയുണ്ടായി. ഭദ്രാസനത്തിലെ പള്ളിക ളിൽ മെത്രാപ്പോലീത്താ തിരുമേനി അംഗീകാരം നൽ കിയ സ്തോത്ര ശുശ്രൂഷാക്രമം ഉപയോഗിച്ച് പ്രാ രംഭ ശുശ്രൂഷ നടത്തി.

## നോമ്പ് ധ്യാനപുസ്തകം

പഠനവിഭാഗം സബ്കമ്മറ്റിയുടെ ചുമതലയിൽ വലിയ നോമ്പിനോടനുബന്ധിച്ച് 'നോമ്പ് ആത്മ തപനത്തിന്റെ ഓർമ്മപ്പെടുത്തൽ' എന്ന പേരിൽ നോമ്പുധ്യാന പുസ്തകം പ്രസിദ്ധീകരിച്ചു.

## മിഷൻ ടു പാരീഷ്

ഭദ്രാസനത്തിലെ ഇടവകകളെ കൂടുതൽ ആത്മീയ മായി ശക്തിപ്പെടുത്തുവാൻ ഉദ്ദേശിച്ചു കൊണ്ടുള്ള മിഷൻ-ടു-പാരീഷ് പരിപാടിയുടെ ഭാഗമായ ഉണർവ്വ് യോഗ ങ്ങൾ 2019 ജൂൺ 29-ാം തീയതി ശനിയാഴ്ച വൈകിട്ട് 6.00ന് കവിയൂർ ഞാൽഭാഗം സ്ലീബാ, ഒക്ടോബർ 19-ാം തീയതി കല്ലൂപ്പാറ സെന്റ് തോമസ്, നവംബർ 23-ാം തീയതി പുത്തൻകാവു മല സെന്റ് തോമസ്, 2020 ജനുവരി മാസം 11-ാം തീയതി പൂവത്തൂർ സെന്റ് പോൾസ് എന്നീ ഇടവക കളിൽ വെച്ച് നടത്തി. റവ.രഞ്ജി വർഗീസ് റവ.ജേക്കബ് വി. ജോർജ് റവ.ഡോ.സജു മാത്യു ബ്രദർ ബിജു നെടുമ്പ്രം എന്നിവർ വചനശുശ്രൂഷ യ്ക്ക് നേതൃത്വം നൽകി. അന്നേ ദിവസം രാവിലെ 9.30 മുതൽ മിഷൻ ടു പാരീഷ് കമ്മറ്റി അംഗങ്ങൾ, സുവിശേഷകർ എന്നിവരുടെ നേതൃത്വത്തിൽ ഇടവകയിലെ ഭവനങ്ങളും സന്ദർശിച്ചു.

## കൗൺസലിംഗ്

2019 ഒക്ടോബർ 23-ാം തീയതി രാവിലെ 10 മുതൽ ഉച്ചയ്ക്ക് 1 വരെ കുറ്റപ്പുഴ യെരുശലേം മാർത്തോമ്മാ പള്ളിയിൽ നടന്ന കുടുംബധ്യാനം നടന്നു. റവ.ജേക്കബ് മാത്യു, റവ.ഡോ.ജോ ജോ സഫ് കുരുവിള എന്നിവർ നേതൃത്വം നൽകി.

## ഡി-അഡിക്ഷൻ

ഭദ്രാസന മദ്യവർജ്ജന സമിതി, നിരണം സെന്റ് തോമസ് സെന്റർ, എ.എ.കൂട്ടായ്മ എന്നിവയുടെ സംയുക്താഭിമുഖ്യത്തിൽ 2019 ഡിസംബർ 13-ാം തീയതി വെള്ളിയാഴ്ച വൈകിട്ട് 6 മുതൽ നിരണം അനുഗ്രഹതീരം പ്രൊജക്ട് സെന്ററിൽ വെച്ച് റവ.ജോർജ്ജ് അലക്സാണ്ടർ അനുസ്മരണവും മദ്യവിമുക്തരുടെ കുടുംബസംഗമവും നടത്തി. റവ.ജോജൻ മാത്യൂസ് ജോൺ അദ്ധ്യക്ഷത



വഹിച്ചു. റവ.തോമസ് പി.ജോർജ്ജ്, റവ.സഖറിയാ ജോൺ ഭദ്രാസന ട്രഷറാർ അഡ്വ.അൻസിൽ സഖറിയാ, എ.എ.കൂട്ടായ്മ നിരണം യൂണിറ്റ് കൺവീനർ ശ്രീ.കെ.വി.തോമസ് എന്നിവർ നേതൃത്വം നൽകി.

### പെയ്ൻ & പാലീയേറ്റീവ് കെയർ

മാരക രോഗത്തിന് അടിമപ്പെട്ടവർക്ക് ആവശ്യമായ ശുശ്രൂഷയും സഹായവും നൽകുന്നു. കൂടാതെ സ്വാന്തന പരിചരണ പ്രവർത്തക പരിശീലനവും നടത്തുന്നു. ഭദ്രാസനത്തിന്റെ വിവിധ ഇടവകകളിൽ പെയ്ൻ & പാലീയേറ്റീവ് കെയറിന്റെ പ്രവർത്തനം വളരെ ഭംഗിയായി നടക്കുന്നു. കുമ്പനാട് കടപ്രയിൽ പ്രവർത്തിക്കുന്ന കുടുംബ സംപുഷ്ടീകരണ കേന്ദ്രത്തിൽ സ്നേഹാർദ്രം എന്ന പേരിൽ പാലിയേറ്റീവ് കെയർ യൂണിറ്റ് ആരംഭിച്ചു.

### വനിതാ ഫോറം

സ്ത്രീ ശാക്തീകരണം ലക്ഷ്യമാക്കി രൂപീകൃതമായ വനിതാഫോറത്തിന്റെ ആഭിമുഖ്യത്തിൽ വനിതകളുടെ കൂടി വരവും സെമിനാറുകളും കാര്യക്ഷമമായി നടക്കുന്നു. 2019 മെയ് 28-ാം തീയതി ചൊവ്വാഴ്ച രാവിലെ 10 മുതൽ ഉച്ചയ്ക്ക് 12.30 കൊമ്പാടി ഡോ.ജോസഫ് മാർത്തോമ്മാ ക്യാമ്പ് & റിസേർച്ച് സെന്ററിൽ നേതൃത്വ പരിശീലനകളരി നടന്നു. അഭിവന്ദ്യ ഡോ.ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്ത സമ്മേനത്തിൽ 'Living life well' എന്ന വിഷയത്തെ ആധാരമാക്കി ശ്രീമതി നിഷ ജോസ് പ്രബോഷണം നടത്തി. നവംബർ 29-ാം തീയതി വെള്ളിയാഴ്ച ഉച്ചകഴിഞ്ഞ് 2.30ന് തിരുവല്ല സെന്റ് തോമസ് മാർത്തോമ്മാ പള്ളിയിൽ 'സ്ത്രീസമത്വം: മതേതര ഭാരതത്തിൽ' എന്ന വിഷയത്തെ ആധാരമാക്കി പ്രഭാഷണം നടന്നു. പ്രസ്തുത സമ്മേളനം അഭിവന്ദ്യ ഡോ.ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. അരൂർ എം.എൽ.എ. അഡ്വ.ഷാനിമോൾ ഉസ്മാൻ പ്രഭാഷണം നടത്തി.

### കൗൺസലിംഗ് സെന്റർ

തിരുവല്ല എസ്.സി.എസ്.കോമ്പൗണ്ടിൽ റ്റി.എം.എ.എം.മെമ്മോറിയൽ ബ്ലോക്കിൽ പ്രവർത്തിക്കുന്ന നിരണം-മാരാമൺ ഭദ്രാസനകൗൺസിൽ സെന്ററിന്റെ. പ്രീ-മാര്യേജ് കൗൺസലിംഗ്, വിദ്യാഭ്യാസ കൗൺസലിംഗ്, ഫാമിലി കൗൺസലിംഗ്, കൗൺസലിംഗ് ടു സ്കൂൾ പ്രോഗ്രാം, കുടുംബ ശാക്തീകരണം എന്നിവ കൂടാതെ ലോക്ക് ഡൗൺ കാലത്ത് മാരകമായ കോവിഡ് രോഗം മൂലം മാനസിക സംഘർഷം അനുഭവിക്കുന്ന വ്യക്തികൾക്ക് സാന്ത്വനം നൽകുന്നതിനായി മാർച്ച് മാസത്തിൽ ഒരു സൗജന്യ ഓൺലൈൻ കൗൺസലിംഗ് മിനിസ്ട്രി ആരംഭിച്ചു. ഏകദേശം നൂറോളം ആളുകൾ ഇതിന്റെ സേവനം പ്രയോജനപ്പെടുത്തി.

### ഇടവക ചുമതലക്കാരുടെ സമ്മേളനം

ഭദ്രാസനത്തിന്റെ പ്രവർത്തനങ്ങളിൽ ഇടവകകളുടെ പങ്കാളിത്തം കൂടുതലായി ഉണ്ടാകുന്നതിനും ഭദ്രാസനദിനം, ഭദ്രാസന ഫണ്ട് കളക്ഷൻ കൂടുതൽ ഊർജ്ജിതപ്പെടുത്തുന്നതിനുമായി സെന്റർ തലങ്ങളിൽ ഇടവക ചുമതലക്കാരുടെ (വികാരി, അസി.വികാരി, വൈസ് പ്രസിഡന്റ്, ട്രസ്റ്റിമാർ, സെക്രട്ടറി, ഭദ്രാസന അസംബ്ലി-കൗൺസിൽ അംഗങ്ങൾ) സമ്മേളനം ഒക്ടോബർ 9-ാം തീയതി ബുധനാഴ്ച തിരുവല്ല സെന്റ് തോമസ് മാർത്തോമ്മാപള്ളിയിൽ നടന്നു. അഭിവന്ദ്യ ഡോ.ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. GST, KFC എന്നിവ സംബന്ധിച്ച ക്ലാസ്സിന് സഭാ ഫിനാൻസ് മാനേജർ റവ.ജോർവിൻ ജോസഫ് നേതൃത്വം നൽകി. 2019 നവംബർ മാസം 8-ാം തീയതി വെള്ളിയാഴ്ച വട്ടക്കോട്ടാൽ ക്രൈസ്റ്റ് ചർച്ച് മാർത്തോമ്മാ ഇടവകയിൽ വെച്ച് നടത്തപ്പെട്ടു.

### ക്രിസ്തുമസ് ഗാനശുശ്രൂഷ

ഭദ്രാസനം തെള്ളിയൂർ എം.സി.ആർ.ഡി. നവജ്യോതി സ്കൂൾ, മാരാമൺ സെന്റർ യുവജനസഖ്യം എന്നിവയുടെ സംയുക്താഭിമുഖ്യത്തിൽ ഡിസംബർ 6-ാം തീയതി വെള്ളിയാഴ്ച വൈകിട്ട് 6 മണിക്ക് തെള്ളിയൂർ എം.സി.ആർ.ഡി. നവജ്യോതി സ്കൂളിൽ ക്രിസ്തുമസ് ഗാനശുശ്രൂഷ നടത്തി. ഭദ്രാസന സെക്രട്ടറി റവ. ജോജൻ മാത്യൂസ് ജോൺ അദ്ധ്യക്ഷത വഹിച്ചു. മലങ്കര ഓർത്തഡോക്സ് സഭാ നിരണം ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ക്രിസ്തുമസ് സന്ദേശം നൽകി. ചലച്ചിത്ര താരം ശ്രീ.പ്രശാന്ത് അലക്സാണ്ടർ മുഖ്യാതിഥിയായിരുന്നു. മാർത്തോമ്മാ ക്ലറിക്സ് ഹാർമണി, പ്രൊവിഡൻസ് മിഷൻ വോയ്സ് കുമ്പനാട് എന്നീ ഗായകസംഘങ്ങൾ ഗാനശുശ്രൂഷയ്ക്ക് നേതൃത്വം നൽകി. മാരാമൺ സെന്റർ യുവജനസഖ്യാംഗങ്ങൾ,

എം.സി.ആർ.ഡി. സ്കൂൾ വിദ്യാർത്ഥികൾ എന്നിവരുടെ വിവിധ കലാപരിപാടികൾ ഏറെ ആനന്ദകരമായിരുന്നു. ഭദ്രാസന ട്രഷറാർ അഡ്വ.അൻസിൽ സഖറിയാ, എം.സി.ആർ.ഡി. ഡയറക്ടർ റവ.വിനോദ് ഈശോ, സെക്രട്ടറി ഡോ.എം.എൻ.ജോർജ്ജ്, പ്രിൻസിപ്പാൾ ശ്രീ.തോമസ് റ്റി.ജോർജ്ജ് എന്നിവർ പ്രസംഗിച്ചു.

### ഭദ്രാസന കൺവൻഷൻ

8-ാമത് ഭദ്രാസന കൺവൻഷൻ 2020 ജനുവരി 16 വ്യാഴം മുതൽ 19 ഞായർ വരെ ചാത്തങ്കരി സെന്റ് പോൾസ് മാർത്തോമ്മാ പള്ളിയിൽ നടന്നു. 16-ാം തീയതി അഭിവന്ദ്യ ഡോ.ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി ഉദ്ഘാടനം കർമ്മം നിർവ്വഹിച്ചു. ദിവസം റവ. ഡോ.ജോസഫ് ഡാനിയേൽ, പി. എം.ജോൺസൺ, റവ.സി.ജെ.തോമസ് ശ്രീ.ഷാജി ജോർജ്ജ് എന്നിവർ വിവിധ യോഗങ്ങളിൽ വചനശുശ്രൂഷ നിർവ്വഹിച്ചു. മലങ്കര കത്തോലിക്കാ സഭാ പരമാദ്ധ്യക്ഷൻ കർദ്ദിനാൾ മോറോൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ സമാപന സന്ദേശം നൽകി. സേവികാ സംഘം, സന്നദ്ധ സുവിശേഷകസംഘം, യുവജനസഖ്യം, സൺഡേസ്കൂൾ എന്നിവയുടെ യോഗങ്ങളും നടത്തപ്പെട്ടു. സഭയുടെ പ്രസിദ്ധീകരണ വിഭാഗമായ മാർത്തോമ്മാ സഭാ ബുക്ക് ഡിപ്പോയുടെ പുസ്തക ശാല, സഭയുടെ മുഖപത്രമായ മലങ്കര സഭാ താരക സ്റ്റാൾ, യുവജന സഖ്യം, ഭദ്രാസന ഓഫീസ് എന്നിവയും കൺവൻഷൻ നഗറിൽ പ്രവർത്തിച്ചു. ചാത്തങ്കരി സെന്റ് പോൾസ് ഇടവകയിലെ ഗായകസംഘം ഗാനശുശ്രൂഷയ്ക്ക് നേതൃത്വം നൽകി. ഭദ്രാസന സെക്രട്ടറി, ട്രഷറാർ, ഭദ്രാസന കൺവൻഷൻ ജനറൽ കൺവീനർ റവ.ജോൺ തോമസ്, കൺവീനർ തോമസ് കോവൂർ എന്നിവരുടെ നേതൃത്വത്തിൽ വിവിധ സബ് കമ്മറ്റികൾ ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകി.

### ട്രാൻസ്ജെൻഡർ പഠനശിബിരം

മാർത്തോമ്മാ സഭാ നവോദയ മൂവ്മെന്റിന്റെ ആഭിമുഖ്യത്തിലും നിരണം-മാരാമൺ ഭദ്രാസനത്തിന്റെ ചുമതലയിലും 2020 ഫെബ്രുവരി 8-ാം തീയതി ശനിയാഴ്ച വൈകിട്ട് 4 മണിക്ക് കാരയ്ക്കൽ സെന്റ് തോമസ് മാർത്തോമ്മാ പള്ളിയിൽ ലിംഗ-ദ്വന്ദ സമീപനങ്ങൾക്ക് ഒരു പാഠഭേദം എന്ന വിഷയത്തെ ആധാരമാക്കി ട്രാൻസ്ജെൻഡർ അർദ്ധദിന പഠന ശിബിരം നടത്തി. അഭിവന്ദ്യ ഡോ.ഗീവർഗീസ് മാർ തിയഡോഷ്യസ് എപ്പിസ്കോപ്പാ ഉദ്ഘാടനം നിർവ്വഹിച്ച സമ്മേളനത്തിൽ ഭദ്രാസന സെക്രട്ടറി റവ.ജോജൻ മാത്യൂസ് ജോൺ, ട്രഷറാർ അഡ്വ.അൻസിൽ സഖറിയാ, റവ.ഫിലിപ്പ് ജോർജ്ജ്, ഡോ.എ.ജെ.ജോൺ, ഡോ.റോയി ജോൺ മാത്യു, ട്രാൻസ്ജെൻഡർ ദേവുട്ടി ഷാജി എന്നിവർ പ്രസംഗിച്ചു. വികാരി റവ. ജിജി മാത്യൂസ് നന്ദി അറിയിച്ചു.

### നിരണം – മാരാമൺ ഭദ്രാസന ഓഫീസ് സ്റ്റാഫ്


കെ.കെ.തോമസ്


ചെറിയാൻ തോമസ്


കെ.എസ്.ബിജു

### നിരണം – മാരാമൺ ഭദ്രാസനം സുവിശേഷകർ

**KERALA:**

1 Mr.Joseph T.George - Thevarcadu St.Mathews, Thonippara Immanuel, Kompady St.Peters
2 Mr.P.Mammachen - Karikuzhy Salem, Vettiyakonam St.Mathews
3 Mr.Biju George - Kumbanad Family Enrichment Centre, Kumbanad St.Thomas, Kunnam Immanuel
4 Mr.Santhosh George - Chennamkary & Kidangara Mission, Chennakary Bethany, Kallunkal St.Pauls

**ORISSA MISSION KHARIAR ROAD:**

1 Mr.Sunam Chandrapani • 2 Mr.Indramani • 3 Mr.Pramod Kumar Bharik

**ORISSA MISSION VILLAGE WORKERS:**

1 Mr.Rajendran • 2 Mr.Sathyapathi • 3 Mr.Anand Mahanad



നിരണം - മാരാമൺ ഭദ്രാസനം കോവിഡ് റിലീഫ് വർക്കിനുള്ള സംഭാവന മാത്യു ടി. തോമസ് എം.എൽ.എ യ്ക്കു കൈമാറുന്നു.



നിരണം - മാരാമൺ ഭദ്രാസന അസംബ്ലി



ഡീ അഡിക്ഷൻ പരിപാടിയുടെ ഉദ്ഘാടനം



നിരണം - മാരാമൺ ഭദ്രാസന കൺവൻഷൻ ഉദ്ഘാടനം



നിരണം - മാരാമൺ ഭദ്രാസന കൺവൻഷൻ



ഭദ്രാസന അസംബ്ലി റിപ്പോർട്ട് അവതരണം



നിരണം - മാരാമൺ ഭദ്രാസന വനിതാഫോറം പരിപാടി



മാർത്തോമ്മാ പ്രീമിയർ ലീഗിൽ ജേതാക്കളായ നിരണം - മാരാമൺ ഭദ്രാസന യുവജനസഖ്യം ടീം



മാർത്തോമ്മാ പ്രീമിയർ ലീഗിലെ നിരണം - മാരാമൺ ഭദ്രാസന ക്ലർജി ടീം

## LIST OF THE CLERGY NIRANAM - MARAMON DIOCESE

**Niranam Centre:**

1. Rev. Thomas C. Alexander, Sabha Clergy Trustee, Anaprampal JMM Mandiram Superintendent, Anaprampal St. Marks Vicar
2. Rev.T.Samuel-Niranam St.Thomas
3. Rev.Varghese Cherian-Niranam St.Thomas Asst.
4. Rev.Dr.Daniel Mammen-Niranam Jerusalem
5. Rev.Anil Joseph-Niranam Immanuel, Nakkada St.Pauls
6. Rev.Renji Varghese-Anaprampal Mar Thoma
7. Rev.Jibin V.Samuel-Anaprambal Asst., Pandankary St.Thomas
8. Rev.Jacob Varghese-Thalavady St.Johns
9. Rev.Vijai Mammen Mathew-Thalavady Padinjarekkara
10. Rev.Prasad Ponnachen-Alapuzha St.George
11. Rev.Shaji Thomas-Nedumpram Christhose
12. Rev.Reji Issac-Valanjavattom Ebenezer
13. Rev.K.M.Johnson-Melpadom Mar Thoma
14. Rev.Sam K.Easow-Chennamkary St.Pauls, Chennamkary Bethany
15. Rev.George Koshy-Muttar Christhos, Karikuzhy Salem

**Tiruvalla West:**

1. Rev.Jojan Mathews Johan-Diocesan Secretary, Tiruvalla St.Thomas
2. Rev.Jijo P.Sunny-Tiruvalla St.Thomas Asst.
3. Rev.Jiji Mathews-Karackal St.Thomas
4. Rev.Raju Thomas-Kavumbhagom Ebenezer
5. Rev.Zachariah John-Vengal Salem
6. Rev.John Thomas-Chathenkary St.Pauls
7. Rev.Feno M.Thomas-Mepral Immanuel
8. Rev.Dr.Thomas Kurian - NMD Counselling Centre, Parekkad Thabor
9. Rev.Abraham Varghese-Thirumoolapuram Bethany, Mar Thoma Medical Mission Secretary
10. Rev.T.A.Kurien-Vettiyakonam St.Mathews
11. Rev.O.C.Kurien-Kallunkal St.Pauls

**Tiruvalla East:**

1. Rev.Oommen Philip-Varicad Sehion
2. Rev.Georgie Varghese-Kizhakkenmuthoor St.Pauls
3. Rev.K.E.Geevarghese-Kuttapuzha Jerusalem
4. Rev.James George-Kuttapuzha Jerusalem Asst.
5. Rev.Joseph Varghese-Annavattom Ebenezer
6. Rev.Jose C.Joseph Mathew-Amalloor Sehion
7. Rev.Dr.Saju Mathew-Eruvallipra Christhos
8. Rev.Jacob V.George-Kaviyoor Immanuel, Mukkanjiram St.Stephens
9. Rev.Raji Eapen-Kaviyoor Salem, Kaviyoor St.Pauls
10. Rev.Samuel M.Sammuel-Kaviyoor Njalbhagom Sleeba
11. Rev.Varghese K.Mathew-Anjilithanam St.Johns
12. Rev.M.P.Samuel-Kompady St.Peters, E.J.Institute
13. Rev.Vinoy Daniel-Amalloor St.Johns, E.J.Institute
14. Rev.P.C.Mathew-Kaviyoor Mar Thoma Valiyapally
15. Rev.Thomas B.-Kattodu Bethel, Card Asst.Director

**Eraviperoor:**

1. Rev.Mathews A.Mathew - Eraviperoor Immanuel
2. Rev.Ajai T.Oommen-Eraviperoor Immanuel Asst.
3. Rev.John Mathai-Kumbanad Mar Thoma Valiya Pally, Kumbanad St.Thomas
4. Rev.Varghese Mathew P. - Kumband Salem
5. Rev.Roy Geevarghese-Kallooppara St.Thomas, Puthusserry Salem
6. Rev.Oommen K.Jacob-Kallooppara Bethel, Mundiyappalli St.Thomas
7. Rev.Danes B.Oommen-Koorthamala Mar Thoma
8. Rev.M.M.John-Kavungumprayar St.Thomas
9. Rev.C.G.Thomas-Vattakottal Christ, Pyngalody Bethel
10. Rev.Thomas John-Nellimala Bethel, Nellimala St.Johns
11. Rev.Sabu Koshy-Vallamkulam St.Lukes, E.J.Institute
12. Rev.Abraham Sudeep Oommen-Puthencavumala St.Thomas, Mar Thoma Sabha Office System Manager

**Maramon:**

1. Rev.Binoey Daniel-Poovathoor Bethel, Poovathoor Podimala, Kunnam Immanuel
2. Rev.George Abraham-Maramon Mar Thoma
3. Rev.Daiju George-Maramon Mar Thoma Asst.
4. Rev.Liju Raju-Maramon Mar Thoma Asst.
5. Rev.Jacob Mathew-Chiryirumbu Immanuel, Pularicadu St.Marks
6. Rev.Abraham P.Oommen-Anamala St.Thomas
7. Rev.K.S.Mathews-Kuriannoor Mar Thoma
8. Rev.Roy Thomas-Kuriannoor St.Thomas, Perumpara Sehion
9. Rev.John V.Samuel-Poovathoor St.Pauls
10. Rev.T.P.Zachariah-Pullad Sehion
11. Rev. K. S. Rojin, Pullad Sehion Asst.
12. Rev.Renjith Oommen John-Thadiyoor Immanuel

13. Rev.Abraham Panicker G.-Vellara Ebenezer
14. Rev.Biju J.Abraham-Memala Thabor, Thonippara Immanuel, Thevarcadu St.Mathews
15. Rev.Thomas John-Kuriannoor Salem
13. Rev.Justin Pappachan Jacob-Kuriannoor Salem Asst.
14. Rev.Vinod Easow-Palakunnu St.Pauls, MCRD Director

**Kozhencherry:**

1. Rev.Thomas Mathew-Kozhencherry St.Thomas
2. Rev.Daniel T.Philip-Kozhencherry St.Thomas Asst.
3. Rev.Edison Abraham-Kozhencherry St.Thomas Asst.
4. Rev.Biju George-Kozhencherry St.Thomas Asst.
5. Rev.Vinod P.Job-Kozhencherry St.Thomas Asst.
6. Rev.Sajith Thomas John-Cherukole Immanuel

**Outside Kerala:**

1. Rev.Ronald Raju, Orissa Mission Missionary
2. Rev.Christy Abraham-Orissa Mission (Khariar Road)

**Gulf Region:**

1. Rev.Mathew K.Muthalay-Bahrain Mar Thoma
2. Rev.V.P.John-Bahrain Mar Thoma Asst.
3. Rev.Sam George-Bahrain St.Pauls
4. Very Rev.Dr.C.K.Mathew-Kuwait Ahamdi Immanuel
5. Rev.Baiju Samuel-Kuwait City Mar Thoma

**Institutions:**

1. Rev.K.G.Joseph-Sabha Secretary
2. Rev.Abraham P.Varkey-Card Director
3. Rev.George Abraham-MTEA General Secretary
4. Rev.Samuel Santhosham S.-MTEA Travelling Secretary
5. Rev.Alex P.John-MTEA Gospel Team Director
6. Rev.Georvin Joseph-Sabha Finance Manager
7. Rev.George Cherian-Sunday Samajam General Secretary
8. Rev.Tony Eapen Varkey-Sunday Samajam Asst. Secretary
9. Rev.Mathew John-MTVEA General Secretary
10. Rev.John Mathew C.-Yuvajana Sakhyam General Secretary
11. Rev.Prince R.-Yuvajana Sakhayam Asst.Secretary
12. Rev.Dr.John Philip A.-E.J.Institute Principal
13. Rev.Ashish Thomas George-DSMC Director
14. Rev.Genil Abraham-MT.Press Director
15. Rev.Reji Thomas Chacko-CSSM Director
16. Rev,Dr.Abraham Zachariah K.– Kumbanad Dharmagiri Mandiram Superintendent
17. Rev.Jose Punamadom-Church Animation Director
17. Rev.Binu Varghese-Valiya Metropolitan Secretary
19. Rev.Shijoi Abraham Zachariah-Metropolitan's Secretary
20. Rev. Rovin Varughese John, Metropolitan's Secretary

## LIST OF RETIRED CLERGY NIRANAM-MARAMON DIOCESE

1 Very Rev.K.M.Mammen
Mob: 9447866498

2 Very Rev.Thomas Cherian
Phone:0469-2677200

3 Very Rev.Dr.C.K.Mathew
Phone:9496107802

4 Very Rev.V.T.John
Phone: 9544194207, 9447808138

5 Rev.Dr.R.C.Thomas
Phone: 0469-2740456

6 Rev.P.M.Samuel
Phone: 0469-2664150

7 Rev.Dr.K.T.Joy
Phone: 9447454520

8 Rev.Dr.A.P.Athiyal,
Phone: 0469-2606581

9 Rev.K.Ninan George,
Phone: 0469-2623919

10 Rev.P.E.Mathew
Phone: 9496872260

11 Rev.George K.Eapen
Phone: 0468-2314614

12 Rev.T.V.Punnan,
Phone: 0469-2620367

13 Rev.P.T.Koshy (Keekozhur)
Phone: 9495913953, 9995792774

14 Rev.P.T.Koshy (Muthoor)
Phone: 0469-2605835

15 Rev.K.I.Mathai
Phone: 0469-2650144

16 Rev.K.P.Joseph
Phone: 9847366621

17 Rev.T.Thomas
Phone: 0469-2620062

18 Rev.M.N.Samuel
Phone: 0469-2604745

19 Rev.C.E.Thomas,
Phone: 0469-2602968

20 Rev.Dr.M.A.Philip,
Phone: 0469-2661247

21 Rev.T.A.Samuel
Phone: 0469-2620570

22 Rev.Dr.P.J.Philip
Phone: 0469-2662606

23 Rev.Thomas C.Oommen,
Phone: 9497103536

24 Rev.Dr.C.M.Varghese
Phone: 9847964062

25 Rev.V.M.Mathew
Phone:9447203346

26 Rev.T.M.Philipose,
Phone: 0469-2668167

27 Rev.C.V.George,
Phone: 0468-2313846

28 Rev.O.C.Kurien
Phone: 9495654143

29 Rev.Dr.Philip Varghese
Phone: 0468-2212286

30 Rev.Dr.T.M.Philip
Phone: 0469-2605229

31 Rev.George John
Phone: 0469-2753221

32 Rev.S.V.Cherian
Phone: 0469-2625377, 9961474494

33 Rev.Thomas P.George
Phone: 0469-2605285, 9946981507

34 Rev.Varghese Thomas
Phone: 0469-2670015

35 Rev.K.K.Thomas
Phone:0469-2753210

36 Rev.P.M.Thomas
Mob: 9847745033

37 Rev.M.Thomas Daniel
Phone: 0468 2212287

38 Rev.G.Yohannan
Mob: 9947823859

39 Rev.George Koshy
Phone: 9447157910, 9916581665

40 Rev.Dr.Jacob Thomas T.
Phone: 9446043575

41 Rev.Chacko Thomas
Phone: 9495193450

42 Rev.T.A.Kurian
Phone: 0469 2645412, 9895932297

43 Rev.Chacko C.Thomas
Ph: 9495162617

44 Rev.Kurian Alexander
Phone:9495682873

45 Rev.Philip E.Mathew
Phone: 9447222261

46 Rev.Dr.Kurian Thomas
Phone: 8547632951

47 Rev.K.G.Alexander
Phone: 9447405546

48 Rev.M.Mathew
Phone: 0469 2618001

49 Rev.Varghese K.Mathew
Phone: 0469 2633500

50 Rev.Raju George (Anchery)
Phone: 9446708183

51 Rev.C.V.Mathew
Phone: 0469 2668870, 9480338112, 9562444285

52 Rev.P.P.Kuruvilla
Ph: 9207381514

53 Rev.George Thomas
Phone: 9496730819
Phone: 9207381514

54 Rev.John N.Abraham
Phone: 9947742953

55 Rev.T.O.George
Phone: 9495536911

56 Rev.George Mathew
Phone: 94495605674, 7510891562

57 Rev.K.M.Philip
Phone: 9656418288, 9495185878

58 Rev.Dr.Ipe Joseph
Phone: 9490755615

59 Rev.Dr.K.A.Abraham
Phone:9995207600

60 Rev.Sunny Thomas
Phone:7034685374, 9539102549

നവതിയിലേക്ക് പ്രവേശിക്കുന്ന
മലങ്കര മാർത്തോമ്മാ സഭാ പരമാദ്ധ്യക്ഷൻ

**അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ**
**മെത്രാപ്പോലീത്തായ്ക്ക്**

നിരണം - മാരാമൺ
യുവജനസഖ്യം സീനിയർ ഫ്രണ്ട്സ്
കൂട്ടായ്മയുടെ ഹൃദയപൂർവ്വമായ
പ്രാർത്ഥനാശംസകൾ...



